
PATRON SAINT

# മലങ്കരസഭ

## മാസിക

1991 ജൂലൈ
ലക്കം 7 പുസ്തകം 46



ജൂലൈ 3
സെൻറ് തോമസ് ദിനം







സണ്ടേസ്കൂൾ വാർഷികസമ്മേളനത്തോടനുബന്ധിച്ച് പ. കാതോലിക്കാബാവായിക്കും അഭിനവ തിരുമേനിമാർക്കും നൽകിയ സ്വീകരണസമ്മേളനത്തിൽ ഡയറക്ടർ ജനറൽ സി. വി. ജോർജ്ജ് കോറെപ്പിസ്കോപ്പാ സ്വാഗതപ്രസംഗം ചെയ്യുന്നു.

സണ്ടേസ്കൂൾ പത്താം ക്ലാസിൽ ഒന്നാമതായി പാസായ ജിജി തോമസിന് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമനസ്സിലെ സ്മാരകമായി ഉള്ളാട്ടിൽ ശ്രീ. ഐസക്ക് തോമസ് ഏർപ്പെടുത്തിയ സ്വർണ്ണമെഡൽ പ. ബാവാ സമ്മാനിക്കുന്നു.



കുന്നംകുളം ഭദ്രാസനത്തിൽ കാട്ടകാമ്പാൽ സെ. ഇഗ്നാത്യോസ് പള്ളി സണ്ടേസ്കൂളിന്റെ പ്ലാറ്റിനം ജൂബിലി സമ്മേളനം കർണ്ണാടക മെത്രാപ്പോലീത്താ ഡോ. പൗലൂസ് മാർ പൗലൂസ് ഉദ്ഘാടനം ചെയ്യുന്നു. വികാരി ഫാ. സൈമൺ, സി. കെ. ജോസഫ് റമ്പാൻ, ഭദ്രാസന സെക്രട്ടറി ഫാ. സി. പി. ഏബ്രഹാം തുടങ്ങിയവർ സമീപം.

# മലങ്കര സഭ

10-7-1991




## ഈ ലക്കത്തിൽ



## എഡിറേറാറിയൽ:

# പള്ളി ശുശ്രൂഷകർ:
## പ്രത്യേക പരിഗണന അർഹിക്കുന്ന ഒരു വിഭാഗം

സമർപ്പണബോധവും, ആത്മാർത്ഥതയുമുള്ള പള്ളിശുശ്രൂഷകർ ചില പള്ളികളിലെങ്കിലും ഉണ്ട്. എങ്കിലും പല പള്ളികളിലും നല്ല ശുശ്രൂഷക്കാരുടെ അഭാവം ഇന്ന് അനുഭവപ്പെടുന്നു. പലരും ഈ ശുശ്രൂഷ ഏറെറടുക്കുവാൻ മടിക്കുന്നു എന്നതാണ് സത്യം. നിർബന്ധത്തിൻെറ പുറത്തോ, കുടുംബപരമായ ഒരു ബാധ്യത എന്ന നിലയിലോ ആണ് പലരും ഈ ശുശ്രൂഷ നിർവ്വഹിക്കുന്നത്. എന്തായിരിക്കണം കാരണം? പ്രതിവിധികൾ വല്ലതും കണ്ടെത്താനാവുമോ?

പള്ളി ശുശ്രൂഷകൻെറ ജോലിയെക്കുറിച്ച് സഭയിൽ 'കപ്യാർ' എന്ന 'പള്ളിവേലക്കാരനെ'യാണ് പലരും പള്ളി ശുശ്രൂഷകനിൽ കാണുന്നത്. വേതനം കുറഞ്ഞാലും മാന്യത ഉള്ള ശുശ്രൂഷയായി എല്ലാവരും ഈ ജോലി കാണണം എന്ന ആവശ്യം ശുശ്രൂഷകരുടെ സമ്മേളനങ്ങളിൽ ഉന്നയിക്കാറുണ്ടെങ്കിലും പഴയ കാഴ്ചപ്പാടിൽ കാര്യമായ വ്യത്യാസം ഇതുവരെയും വന്നിട്ടില്ല. ബഹുമാനപ്പെട്ട വൈദികർക്കുതന്നെ പള്ളിശുശ്രൂഷകന്മാരോട് ഒരു സഹപ്രവർത്തക മനോഭാവം ഉണ്ടായെങ്കിലേ മററുള്ളവർക്കും തദനുസൃതമായ ഒരു സമീപനം ഉണ്ടാകൂ.

പള്ളി ശുശ്രൂഷകനാണ് വൈദികൻെറ ശുശ്രൂഷയുടെ ഒരു പ്രധാന പങ്കാളിയും, വിജയാപജയത്തിൻെറ പ്രധാന ശില്പിയും. ആരാധന ഭംഗിയായും പള്ളി വൃത്തിയായുമിരിക്കുന്ന പള്ളി എവിടെയുണ്ടോ അവിടെ ഒരു നല്ല പള്ളി ശുശ്രൂഷകൻ കാണും. അനുഷ്ഠാന കാര്യങ്ങളിൽ വൈദികരറിഞ്ഞിരിക്കേണ്ട മിക്ക കാര്യങ്ങളും പള്ളി ശുശ്രൂഷകരും അറിഞ്ഞിരിക്കണം. നിരപവാദ്യമായ ഒരു വ്യക്തിത്വം പള്ളി ശുശ്രൂഷകനുണ്ടായിരിക്കണം. കൂടാതെ, പള്ളി ശുശ്രൂഷകൻ ഇടവകയുടെ ആത്മീയ ബോധന ശുശ്രൂഷയിൽ ഒരു സുവിശേഷകൻ കൂടി ആയിരിക്കണം. സണ്ടേസ്കൂൾ, പ്രാർത്ഥനായോഗം മുതലായ പ്രസ്ഥാനങ്ങളിൽ നേതൃത്വം കൊടുക്കുവാൻ പള്ളി ശുശ്രൂഷകനു കഴിയണം. പക്ഷേ ഇത് ഫലപ്രദമാകുവാൻ നിലവിലിരിക്കുന്ന രീതിക്ക് സാധ്യമല്ല. വ്യക്തമായ ഒരു പരിശീലന പദ്ധതി ഇവർക്കായിട്ടുണ്ടാകണം. അതിനനുസരിച്ചുള്ള സേവന വേതന വ്യവസ്ഥകളും രൂപപ്പെടണം.

പരിശീലന പദ്ധതി നടപ്പിൽ വരുത്തുവാൻ രണ്ട് മാർഗ്ഗങ്ങൾ ആരായാവുന്നതാണ്. (1) വൈദികസെമിനാരിയുടെ ഒരു പുതിയ പരിപാടിയായി ഇത് ആവിഷ്ക്കരിക്കപ്പെടണം. താമസസൗകര്യം, സ്ററാഫ് മുതലായവയ്ക്കുള്ള ക്രമീകരണങ്ങൾ കണ്ടെത്തേണ്ടതായി വരും. (2) മിഷൻബോർഡിൻെറ പ്രധാന താല്പര്യമാണല്ലോ 'ആഭ്യന്തരമിഷൻ. ആഭ്യന്തര മിഷനറിമാരെ




# സുവിശേഷദീപ്തി

ഫാ. ഡോ. ജേക്കബ് ചെറിയാൻ,
മൗണ്ട് താബോർ ദയറാ

## പെന്തിക്കൊസ്തിക്കുശേഷം ഒമ്പതാം ഞായർ – ജൂലൈ 21

സുവിശേഷപാഠം: വി. ലൂക്കോ. 14:7–11

ഉത്ക്കർഷം നേടാനുള്ള ആഗ്രഹവും ശ്രമവും നല്ലതുതന്നെ. പക്ഷെ അത് എവിടംവരെയാകാം? ബഹുമാനം ലഭിക്കുന്നത് സന്തോഷകരമാണ്, എന്നാൽ അതു ലഭ്യമാകേണ്ടത് എങ്ങനെ? പൊതുവേദികളിലും കൂട്ടങ്ങളിലും വിരുന്നുശാലകളിലും പെരുമാറേണ്ടത് എങ്ങനെ? ഉയർച്ചയും താഴ്ചയും തമ്മിൽ എന്തു ബന്ധം?

ഗഹനമായ ഇത്തരം ചോദ്യങ്ങൾക്കൊരു മറുപടിയാണ് പരീശന്റെ ഭവനത്തിൽ അതിഥിയായി വന്ന യേശുവിന്റെ വചനങ്ങൾ. അന്നൊരു ശാബതായിരുന്നു. യേശുവിനെതിരെ കുററം കണ്ടുപിടിക്കാൻ തക്കം പാർത്തിരുന്ന പരീശന്മാരായിരുന്നു ചുററുമുണ്ടായിരുന്നത്. അവിടെവച്ച് മഹോദരം ബാധിച്ച ഒരു മനുഷ്യനെ യേശുതമ്പുരാൻ സൗഖ്യമാക്കുകയും, ശാബത് നന്മചെയ്യുവാനുള്ള ദിവസമാണെന്ന് പ്രഖ്യാപിക്കുകയും ചെയ്തു.

തങ്ങൾ സകലത്തിലും തികഞ്ഞവരാണെന്ന് അഭിമാനിച്ചിരുന്ന പരീശന്മാർ തങ്ങൾ ബഹുമാനാർഹരാണെന്നും, മുഖ്യസ്ഥാനങ്ങൾക്ക് അർഹരാണെന്നും ധരിച്ചുവശായിരുന്നതിൽ അതിശയിക്കാനില്ല. പ്രധാന ഇരിപ്പിടങ്ങൾ കൈക്കലാക്കാനുള്ള അവരുടെ വെമ്പൽ കണ്ടുകൊണ്ടാണ് യേശു 'താഴ്മയുടെ സുവിശേഷം' അനാവരണം ചെയ്യുന്നത്. 'സർവ്വരിലുംവച്ച് മാന്യനും യോഗ്യനുമാണ് ഞാൻ' എന്ന ചിന്ത അപകടവും അപമാനവും വരുത്തിവയ്ക്കയല്ലാതെ ആരെയും എങ്ങും എത്തിക്കുകയില്ല.' എന്നെക്കാൾ ഉത്തമരും, മാന്യന്മാരുമായവർ ഉണ്ട് എന്ന അറിവാണ് നമ്മെ വിനയമാനസരാക്കേണ്ടത്. നാംതന്നെ 'ഞാൻ മാന്യനാണ്' എന്ന് ഏതെങ്കിലും രീതിയിൽ പ്രഖ്യാപിക്കുമ്പോഴല്ല; അന്യർ നമ്മെ നിർവ്യാജം മാനിക്കുമ്പോഴാണ് നാം സമാന്യരായിത്തീരുന്നത്. തന്നത്താൻ ഉയർത്തുന്നവൻ വീഴുകയല്ലാതെ തരമില്ല. സ്വയം വിനയപ്പെടുന്നതിന് ഉയർച്ചയുണ്ടാകുമെന്നതിൽ സംശയം വേണ്ട. 'ഞാനെങ്ങനെയാണ് ചെറുതാകുന്നത്' എന്ന് ചിന്തിക്കുന്ന ഉദ്ധത മാനസരുടെ മുമ്പിലെ ചോദ്യചിഹ്നമാണ് 'ചെറിയവനായിത്തീർന്ന വലിയവനായ' ദൈവപുത്രൻ! കുടുംബബന്ധങ്ങളും, സാമൂഹ്യബന്ധങ്ങളും സുദൃഢവും ആരോഗ്യകരവുമാക്കിത്തീർക്കുന്നത് അഹംഭാവത്തിലൂന്നിയ നടപടികളല്ല; ഏതു മനുഷ്യനെയും തന്നെക്കാൾ യോഗ്യനെന്നെണ്ണി ആദരിക്കാനുള്ള തയ്യാറാണ്.

## പെന്തിക്കൊസ്തിക്കുശേഷം പത്താം ഞായർ

സുവിശേഷപാഠം: വി. മത്താ. 18:1–14

(താരതമ്യപാഠം: വി. മർക്കൊ. 9:33–50,
വി. ലൂക്കൊ. 9:46–50)

താൻ കയ്യേൽക്കാനിരിക്കുന്ന പീഡ, മരണം, മൂന്നാം ദിവസത്തെ തന്റെ പുനരുത്ഥാനം എന്നിവയെപ്പററി പറഞ്ഞതിന്റെ തൊട്ടുപിന്നാലെ 'ദൈവരാജ്യത്തിൽ ഏററവും വലിയവനാര്?' എന്ന ചോദ്യവുമായി ശിഷ്യന്മാരെത്തിയത് ഒരു വിരോധാഭാസമാണ്. അവർക്ക് തന്റെ കഷ്ടപ്പാടിനെപ്പററിയല്ല; തന്റെ മഹത്വം, അധികാരം എന്നിവയെപ്പററിയാണ് അറിയേണ്ടത്. അതിലാണ് അവരുടെ താൽപ്പര്യം. തന്നോടുകൂടെ കഷ്ടതയനുഭവിക്കാനുള്ള കൃപ ചോദിക്കുന്നതിന് അവർ തയ്യാറാകുന്നില്ല. തന്നോടുകൂടെ കഷ്ടതയനുഭവിക്കാതെ തന്റെ മഹത്വത്തിൽ പങ്കാളിത്തമുണ്ടാകില്ല എന്ന സത്യം അവർ തിരിച്ചറിയുന്നില്ല. ഇന്നും ഏറെക്കുറെ ഇതുതന്നെയാണ് സ്ഥിതി. യേശുവിനുവേണ്ടിയും തന്നോടൊപ്പവും കുരിശു ചുമക്കാൻ അധികം പേരില്ല. എന്നാൽ തന്റെ മേശയിങ്കൽ ഭക്ഷണത്തിനെത്താൻ വേണ്ടുവോളം പേരുണ്ട്.

യേശുവിന്റെ രാജ്യത്തിൽ വലിയവനാകാനുള്ള അർഹതയാർക്കായിരിക്കും? ശിശുസഹജമായ നൈർമ്മല്യവും നിഷ്ക്കളങ്കതയുമുള്ളവർക്ക്.

---

പരിശീലിപ്പിക്കുമ്പോൾ പള്ളി ശുശ്രൂഷകന്റെയും ഇടവക സുവിശേഷകന്റെയും ദൗത്യങ്ങൾ സമന്വയിപ്പിക്കുക. മാവേലിക്കര മിഷൻ ട്രെയിനിംഗ് സെൻററിന്റെ സാധ്യതകൾ ഈ മേഖലയിൽ പ്രയോജനപ്പെടുത്താവുന്നതാണ്.

പ. എപ്പിസ്കോപ്പൽ സുന്നഹദോസും, ഭരണസമിതികളും അർഹിക്കുന്ന ഗൗരവത്തോടെ ഇക്കാര്യം പരിഗണിക്കും എന്നു പ്രതീക്ഷിക്കുന്നു.

–ജെ. കെ.

ശിശുക്കൾ നിരുപദ്രവികളാണ്; അവർ ആരെയും ദ്രോഹിക്കുന്നില്ല; ഒന്നിനെപ്പററിയും 'ആകുല'പ്പെടുന്നില്ല; ആരോടും വൈരാഗ്യമില്ല, അവർ അന്യരുടെ നിയന്ത്രണത്തിന് വിധേയരാകുന്നു; അവരുടെ കണ്ണിൽ വർഗ്ഗ–വർണ്ണഭേദങ്ങളൊന്നുമില്ല; അവർക്ക് അന്യരുടെ ഉയർച്ചയിൽ അസൂയയില്ല.

'The humblest Christians are the best Christians and most like Christ' എന്നാണ് 'നിങ്ങൾ മനസുതിരിഞ്ഞ് ശിശുക്കളെപ്പോലെയാകുന്നില്ലെങ്കിൽ ദൈവരാജ്യത്തിലേക്കു പ്രവേശിക്കയില്ല' എന്ന് കർത്താവ് കല്പിച്ചതിന്റെ അർത്ഥം. ദൈവകൃപ സ്വീകരിച്ച് പ്രതിഫലിപ്പിക്കാൻ അങ്ങനെയുള്ളവർക്കേ കഴിയൂ. അവരെ വഴിതെററിക്കാൻ ശ്രമിക്കുന്നവർക്ക് ഭയങ്കരമായ ശിക്ഷയാണ് അവിടുന്ന് വിധിക്കുന്നത്. ഇടർച്ചകൾ ഉണ്ടാകും. അതു മനസിലാക്കി ജാഗ്രതയായിരിക്കണം എന്ന് കർത്താവ് മുന്നറിയിപ്പു നൽകുന്നു.

തമ്മിൽ ഇടർച്ചയ്ക്കു കാരണമാക്കി നമ്മെ പാപത്തിലേക്ക് നയിക്കുന്ന ഏതു കാര്യവും എത്ര തന്നെ 'ഉപയോഗപ്രദവും, അനിവാര്യവും, സന്തോഷദായകവും' ആണെന്നു തോന്നിയാലും അത് ഉപേക്ഷിച്ചുകളഞ്ഞേ മതിയാകൂ. ശരീരാവയവങ്ങളായാലും നീക്കം ചെയ്യണമെന്ന് കഠിനമായി കല്പിക്കുന്നത് മനുഷ്യൻ തിന്മയോട് പററിനിൽക്കുന്നതിന്റെ അപകടം വെളിവാക്കിക്കൊണ്ടാണ്.

എളിയവരെയും ദരിദ്രരെയും നിസാരമാക്കി'ക്കളയാൻ ആർക്കും അധികാരമില്ല. ദൈവസന്നിധിയിൽ അവർ വിലയുള്ളവരാണ്.

## പെന്തിക്കോസ്തിക്കുശേഷം പതിനൊന്നാം ഞായർ – ജൂലൈ 28

സുവിശേഷപാഠം: വി. മർക്കോ. 6:7–13

(താരതമ്യപഠനം: വി. മത്താ. 10:1–42,
വി. ലൂക്കോ. 9:1–6)

യേശുതമ്പുരാൻ തന്റെ പന്ത്രണ്ടു ശിഷ്യന്മാരെ ഈരണ്ടുപേർ വീതം സുവിശേഷ പ്രഘോഷണത്തിനായി അയയ്ക്കുന്നതാണ് സന്ദർഭം. ദുരാത്മാക്കളെ ബഹിഷ്ക്കരിക്കാനുള്ള അധികാരം നൽകിയാണ് അയയ്ക്കുന്നത്. സൃഷ്ടിയെ തന്റെ നുകത്തിൻകീഴ് അമർത്തിവച്ചിരിക്കുന്ന സാത്താനെ ആക്രമിച്ചു കീഴടക്കാൻ അതിനാൽ അവർ പ്രാപ്തരായി. പിശാചിന്റെ അവകാശവാദങ്ങളുടെ പൊള്ളത്തരം വെളിവാക്കുന്നതിനും, അവന്റെ തല ചതച്ച് അടിമയെ വീണ്ടെടുക്കുന്നതിനുമാണല്ലോ മനുഷ്യപുത്രൻ എഴുന്നള്ളിവന്നത്.

പിശാചിനോടും, പൈശാചികശക്തികളോടും പ്രേരണകളോടും എതിർത്തുനിൽക്കാതെ ക്രിസ്തീയജീവിതം വിജയിക്കുക സാദ്ധ്യമല്ല. സൗകര്യത്തിനുവേണ്ടി തിന്മയുമായി ഒത്തുതീർപ്പുണ്ടാക്കാൻ ശ്രമിക്കുന്നവർക്ക് ഇത് വ്യക്തമായ മുന്നറിയിപ്പാണ്.

പന്തിരുവരെ ആദ്യമായി അയയ്ക്കുമ്പോൾ ഒരു വടിയല്ലാതെ (യാത്രയ്ക്ക് സഹായത്തിന്) മറെറാന്നും കരുതരുതെന്ന് കർത്താവ് ആജ്ഞാപിക്കുന്നു. പണസഞ്ചി എടുക്കരുത്. ചെരുപ്പിടാം. അത്യാവശ്യത്തിനു വേണ്ടതുമാത്രം കരുതാൻ അനുവദിക്കുന്നു.

എന്നാൽ പിന്നീടൊരിക്കൽ കുഴപ്പങ്ങളുള്ള സാഹചര്യങ്ങൾ മുൻകണ്ടുകൊണ്ട് അതിനുവേണ്ട മുൻകരുതലുകൾ (പണം) ചെയ്യാൻ ആവശ്യപ്പെടുന്നുണ്ട് (വി. ലൂക്കോ. 22:36[. വാൾ കൊള്ളാനും നിർദ്ദേശിക്കുന്നു. അത് പിശാചിനെതിരായി പോരാടാനുള്ള ആത്മീക ഒരുക്കമായി കരുതാം.

മനുഷ്യരെ അനുതാപജീവിതത്തിലേക്ക് ആനയിക്കുക എന്നതാണ് ശിഷ്യരുടെ പ്രധാന ചുമതല. പുതിയൊരു ഹൃദയവും ജീവിതശൈലിയും സ്വന്തമാക്കാൻ അവർ മനുഷ്യരെ ക്ഷണിക്കുന്നു.

പന്തിരുവർ മാനസാന്തരം പ്രസംഗിച്ചുകൊണ്ട് സഞ്ചരിക്കുകയും, തൈലാഭിഷേകം നടത്തി രോഗികളെ സൗഖ്യമാക്കുകയും ചെയ്തു.

യേശു തന്റെ ശിഷ്യന്മാരായ സ്ഥാനപതികളും മിഷനറിമാരുമായവരിൽനിന്ന് എന്താണ് പ്രതീക്ഷിക്കുന്നത് എന്നത് വ്യക്തമാക്കുന്നതാണ് ഈ വേദഭാഗം.

## കൂടാരപ്പെരുനാൾ – ആഗസ്ററ് 6

സുവിശേഷപാഠം: വി. ലൂക്കോ. 9:27–36

(താരതമ്യപഠനം: വി. മത്താ. 17:1–13,
വി. മർക്കോ. 9:1–13)

താബോർ മലയിൽവച്ച് യേശുവിന്റെ തേജോമയ രൂപദർശനത്തിന് പത്രോസ്, യാക്കോബ്, യോഹന്നാൻ എന്നിവർക്കാണ് ഭാഗ്യമുണ്ടായത്. വളരെ പ്രധാനപ്പെട്ട ഈ സംഭവത്തിന് സാക്ഷികളില്ലാതിരുന്നെങ്കിൽ മിക്കവാറും അത് അജ്ഞാതമായിരുന്നേനേ. എന്നാൽ അത്യാവശ്യത്തിന് ചില ശിഷ്യരെയല്ലാതെ മററാരെയും യേശു തന്നോടുകൂടെ കൊണ്ടുപോകുന്നില്ല. പ്രചരണത്തിന് വളരെ പ്രാധാന്യം നൽകുന്ന മനുഷ്യരുടെ ഈ ലോകത്ത് യേശുവിന്റെ ഈ മനോഭാവം വേണ്ടവിധം ഗ്രഹിക്കാൻ കഴിയുകയില്ലായിരിക്കാം.

അവിടുന്ന് പ്രാർത്ഥിച്ചുകൊണ്ടിരിക്കെ, തന്റെ മുഖഭാവം മാറി, തന്റെ തേജോമയരൂപം പ്രത്യക്ഷമായി. മോശയും ഏലിയാവും അവിടെയെത്തി തന്നോട് സംഭാഷണം ചെയ്തു. ഒരു സ്വപ്നത്തിലെന്നവിധം ശിഷ്യൻമാർ ഈ രംഗംകണ്ടു. അല്പനേരം കഴിഞ്ഞപ്പോൾ എല്ലാം പൂർവ്വസ്ഥിതിയിലായി.

ഉയിരുള്ളോർക്കും, മൃതരായോർക്കും ഒന്നുപോലെ ആശാകേന്ദ്രം കർത്താവിന്റെ പരമയാഗം വഴിയുള്ള വിടുതലും, പിതൃസന്നിധിയിലെ സ്വീകാര്യവുമാകയാൽ ജീവിച്ചിരിക്കുന്നവരുടെയും മരിച്ചവരുടെയും ഓരോ പ്രതിനിധി അവിടെയെത്തി. അവരുടെ സംഭാഷണവിഷയവും കർത്താവിന്റെ പീഡാനുഭവവും മരണവുമായിരുന്നു.

ശിഷ്യൻമാർക്ക് ഈ ദൃശ്യം അവിസ്മരണീയമായി. തന്റെ ദിവ്യതേജസ് മനുഷ്യരൂപത്തിൽ മറച്ചുവച്ച ദൈവപുത്രന്റെ സന്നിധിയിലാണ് തങ്ങളുടെ നില എന്നത്. അവർക്ക് ഏറെ പരിഭ്രമവും ഒപ്പം ആഹ്ളാദമുളവാക്കുന്നതായിരുന്നു. വരുവാനിരിക്കുന്ന ലോകത്തിൽ എന്താണ് സംഭവിക്കുന്നത് എന്നതിന്റെ ഒരു മുന്നനുഭവമായിരുന്നു അത്. എന്നാൽ അത് ഏറെനേരം നിന്നില്ല. അവർ മലയിൽനിന്നിറങ്ങി കർത്താവിന്റെ കൃപാകടാക്ഷത്തിന് കാത്തിരുന്നവരുടെ മദ്ധ്യത്തിലേക്കാണവർ ഇറങ്ങിയത്.

പ്രാർത്ഥനവരുത്തുന്ന രൂപാന്തരവും, 'എന്റെ കർത്താവും എന്റെ ദൈവവുമേ' എന്നതിന്റെ സാരാംശവും, വിശ്വാസത്തിന്റെ സത്തയും, ദൈവത്തിന്റെ നിസഹായതയെക്കാൾ ശക്തമായതൊന്നുമില്ലെന്ന പാഠവും ഈ രംഗത്ത് ജ്വലിച്ചുനിൽക്കുന്നു!

## കൂടാരപ്പെരുനാളിനുശേഷം ഒന്നാം ഞായറാഴ്ച ആഗസ്ററ് 11

സുവിശേഷപാഠം വി. മത്തായി 21:28–32

കർത്താവ് ഉപമകളായ കഥകൾ വിവരിക്കുമ്പോൾ കേൾവിക്കാർ അതിനെ അപഗ്രഥിച്ച് ഒരു ഗുണപാഠം പഠിക്കേണ്ടിയിരിക്കുന്നു. അതിനാണ് ''നിങ്ങൾക്കു എന്തു തോന്നുന്നു?'' എന്നു ചോദിച്ചിട്ട് ഒരു പിതാവിന്റെ വ്യത്യസ്ഥ സ്വഭാവക്കാരായ രണ്ടു പുത്രൻമാരുടെയും കഥ പറയുന്നത് പല സന്ദർഭങ്ങളിലും തന്റെ ഉപമകളിൻമേൽ വിധി പ്രസ്താവിക്കുന്നവർതന്നെ വിധിക്കപ്പെടുന്നതു കാണാം. ദാവീദിന്റെയടുത്ത് നാഥാൻപ്രവാചകൻ പറഞ്ഞ കഥയും ഇപ്രകാരമുള്ള ഫലമുണ്ടാക്കുന്നതായിരുന്നു (2 ശമു. 12:1–5)

രജപുത്രൻമാർക്കും ഒരേ കല്പനയാണ് ലഭിക്കുന്നത്.

നമുക്കെല്ലാം ദൈവം പൊതുപിതാവാണ്. ഓരോ മകനും ഓരോകൂട്ടം മനുഷ്യരെ പ്രതിനിധീകരിക്കുന്നു. അതിൽ ഒരുകൂട്ടർ തങ്ങൾ വാഗ്ദാനം ചെയ്യുന്നതിനെക്കാൾ ഭംഗിയായി പ്രവർത്തിക്കുന്നവരും, മറേറക്കൂട്ടർ തങ്ങൾ യഥാർത്ഥത്തിൽ ചെയ്യുന്നതിനെക്കാൾ അധികം വാഗ്ദാനം ചെയ്യുന്നവരുമാണ്. നാമെല്ലാം ഇതിലേതെങ്കിലും ഗണത്തിൽ പെടുന്നവരും, ചിലപ്പോഴെല്ലാം ഈ രണ്ട് പ്രത്യേകതകളുടേയും ഒരു മിശ്രിതവുമാകാം. നമ്മുടെ വാഗ്ദാനങ്ങളും, തീരുമാനങ്ങളും ഒരു ഭാഗത്തും പ്രായോഗികതലത്തിലുള്ള ജീവിതം മറുഭാഗത്തുംവച്ച് താരതമ്യപ്പെടുത്തിയാലേ ഇക്കാര്യത്തിൽ നമ്മുടെ നില എന്ത് എന്ന് വ്യക്തമാകുകയുള്ളു

യോഹന്നാൻ സ്നാപകന്റെ പ്രസംഗംകേട്ട് ചുങ്കക്കാരും വേശ്യാസ്ത്രീകളും അനുതപിച്ച്, എന്നാൽ പ്രമാണിമാർക്കുമാത്രം യാതൊരു മാററവുമുണ്ടായില്ല. 'തങ്ങൾക്ക് മാനസാന്തരത്തിന്റെയാവശ്യമില്ല' എന്ന മനോഭാവമായിരുന്നു അവർക്ക്. ഫലമോ, പാപികളായി കഴിഞ്ഞുകൂടിയിരുന്നവർ മാനസാന്തരപ്പെട്ട് സ്വർഗ്ഗാവകാശികളായി. പാപികൾ തന്നെയായിട്ടും, പുണ്യവാൻമാരാണ് തങ്ങളെന്ന് ധരിച്ചു വശായിരുന്നവർ അങ്ങനെതന്നെ തുടർന്നു. അവർക്ക് സ്വർഗ്ഗരാജ്യത്തിൽ പടിവാതിൽക്കൽപോലും പ്രവേശനമുണ്ടായില്ല.

ഏതു പാപിക്കും മാനസാന്തരപ്പെട്ട് പുതുക്കം പ്രാപിക്കാൻ ദൈവം അവസരംനൽകുന്നു. പക്ഷെ എത്രപേർ അത് പ്രയോജനപ്പെടുത്തും? 'എനിക്ക് മാനസാന്തരമാവശ്യമില്ല' എന്നു ചിന്തിക്കുന്ന കഠിനഹൃദയൻമാർമൂലമാണ് ലോകത്തിൽ ഇത്ര അസമത്വവും അസമാധാനവും തിൻമയും നടമാടാനിടയാകുന്നത്.

## ദൈവമാതാവിന്റെ വാങ്ങിപ്പ് (ആഗസ്ററ് 15)

സുവിശേഷപാഠം വി. മത്തായി 12:46–50
വി. യോഹ, 2:1–11;19:25–27

കുരിശിൻമേൽവച്ച് കർത്താവ് നൽകിയ നിയോഗമനുസരിച്ച് വി. മറിയാമിന്റെ സംരക്ഷണം യോഹന്നാൻശ്ലീഹാ ഏറെറടുക്കുകയും ദൈവമാതാവിന്റെമരണംവരെ തന്നെശുശ്രൂഷിക്കുകയും ചെയ്തു. അപ്പോസ്തോലൻമാരുടെ പ്രാർത്ഥനാസംഘത്തിൽ മററു വിശുദ്ധ സ്ത്രീകളോടൊപ്പം ദൈവമാതാവുമുണ്ടായിരുന്നു. (അപ്പോ. പ്ര. 1:14). ''തന്റെ വന്ദ്യമാതാവിന്റെ ഉദരത്തിൽ നിന്നും ജീവന്റെ ദേശത്തേക്കുള്ള വാങ്ങിപ്പിൽ അവളുടെ വിശുദ്ധ ശരീരത്തെ ബഹുമാനിപ്പാൻ ഹാജരാകേണ്ടതിന് കർത്താവ് അഗ്നിമയൻമാരെ നിയോഗിക്കുകയും വിദൂര ദേശങ്ങളിൽനിന്നും ശവക്കല്ലറകളിൽനിന്നും ശ്ലീഹൻമാരുടെ ഗണത്തെ വേഗത്തിൽ വരുത്തുകയും അവർമൂലം മാതാവിന്റെ വിശുദ്ധ ശവസംസ്ക്കാരം–ഭംഗിയാക്കുകയുംചെയ്തു''എന്ന് ദൈവമാതാവിന്റെ വാങ്ങിപ്പുപെരുനാളിന്റെ പ്രാർത്ഥനകളിൽ കാണുന്നു. ജീവന്റെ മാതാവും, സന്തോഷങ്ങളുടെ ഉറവയും, രണ്ടാമത്തെ സ്വർഗ്ഗവും, സ്വർഗ്ഗത്തിലേക്ക് കരേററുന്ന ഗോവേണിയുമായി വി. സഭ ദൈവമാതാവിനെ ആദരിക്കുന്നു''. സ്ത്രീയേ, ഇതാ നിന്റെ മകൻ'' (യോഹ. 19:26) എന്ന ക്രൂശിലെ മൊഴി, കർത്താവിന് തന്റെ മാതാവിന്റെ നേർക്കുള്ള ആദരവും–സ്നേഹവാത്സല്യങ്ങളും വെളിവാക്കുന്നുണ്ട്.

കർത്താവിന്റെ അമ്മ നമ്മുടെയെല്ലാം അമ്മയാണ്. നിര്യാണത്തിൽ പുത്രന്റെ സാന്നിദ്ധ്യത്തിലേക്ക് അമ്മ ചേർക്കപ്പെട്ടു. പുത്രന്റെ സന്നിധാനത്തിലേക്കാണ് തന്റെ യാത്ര എന്ന ഉറപ്പ് അവളെ സംതൃപ്തയാക്കി: ആ മുഖം ആ പ്രത്യാശയിൽ ദീപ്തമായി! മാതാവിന്റെ സംസ്ക്കാരത്തിനെത്തി, തന്റെ വാങ്ങിപ്പിനെ ബഹുമാനിക്കുന്ന ശിഷ്യൻമാരോടൊപ്പം നമുക്കും പങ്കുചേരാം. ദൈവമാതാവേ, ഇപ്പോഴുമെപ്പോഴും ഞങ്ങളുടെ മരണനാഴികയിലും, അവിടുത്തെ പുത്രനോട് ഞങ്ങൾക്കു വേണ്ടി അപേക്ഷിക്കണമേ!

ഒപ്പം നമ്മുടെ മനസ്സിൽ വിളങ്ങിനിൽക്കേണ്ട മറെറാരു സത്യം ദൈവഹിതം അലംഭാവമില്ലാതെ നിവർത്തിക്കുന്നവരെ കർത്താവ് തന്റെ അമ്മയും, സഹോദരനും സഹോദരിയുമായി കരുതുന്നുണ്ട് എന്നതാണ്.

–o–

# നിരണം ഗ്രന്ഥവരി (ii)

അഡ്വ. പി. സി. മാത്യു

മദ്ധ്യ പൌരസ്ത്യ നാടുകളിൽനിന്ന് ഇടക്കെല്ലാം ചില മേൽപട്ടക്കാർ മലങ്കരയിൽ വന്നിരുന്നെങ്കിലും ആദ്യകാലത്ത് മലയാളികൾ ആരുംതന്നെ അങ്ങോട്ട് പട്ടം ഏൽക്കാൻ പോയിരുന്നില്ല. പാലക്കുന്നത്ത് മത്യൂസ് മാർ അത്താനാസ്യോസായിരുന്നു ആദ്യമായി വിദേശത്തുപോയി അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നും മേൽപട്ടം സ്വീകരിച്ച മലയാളി. അദ്ദേഹം പോകുന്നതിന് നൂററാണ്ടുകൾ മുൻപേതന്നെ അന്ത്യോഖ്യയിലേക്ക് പോകുവാനുള്ള വഴി ഇവിടെ എഴുതി സൂക്ഷിച്ചിരുന്നു. നിരണം ഗ്രന്ഥവരി തുടങ്ങുന്നതുതന്നെ മലങ്കരയിൽനിന്ന് അന്ത്യോഖ്യയിലേക്കുള്ള വഴി എഴുതികൊണ്ടാണ്. ആദ്യവാചകം അതേപടി താഴെ കൊടുക്കുന്നു. ''മലംകരെനിന്ന് അന്ത്യോഹംയ്ക്കു പോകുവാൻ ഒള്ള വഴിയുടെ വിവരം എഴുതുന്നു''. കൊച്ചിയിൽനിന്നും എത്രദിവസംകപ്പലോടിയാൽ അടുത്ത തുറമുഖത്ത് എത്തുമെന്നും, ആ തുറമുഖത്തുനിന്ന് അടുത്ത തുറമുഖത്തേക്ക് എത്രദിവസം കപ്പലിൽ സഞ്ചരിക്കണമെന്നും മററും എഴുതിയിട്ടുണ്ട്. ചില സ്ഥലങ്ങളിൽ കാൽനടയായി യാത്ര ചെയ്ത് എത്തിച്ചേരാവുന്ന നഗരങ്ങളുടെ വിവരവും കൊടുത്തിട്ടുണ്ട്. അന്ത്യോഖ്യയിൽനിന്നും ഊർശലേമിലേക്കുള്ള വഴിയാണ് പിന്നെ എഴുതിയിട്ടുള്ളത്. അത് ഇപ്രകാരമാണ്. അന്ത്യോഖ്യയിൽനിന്ന് പടിഞ്ഞാട്ട് ആറുദിവസത്തെവഴി കരെയ്ക്കു നടന്നാൽ ബൂർപ്പ നഗരിക്കു ചെല്ലും. അവിടെനിന്ന് പടിഞ്ഞാട്ട് ആറുദിവസം കരയ്ക്കു നടന്നാൽ ഹാലവനു ചെല്ലും. അവിടെനിന്ന് പടിഞ്ഞാട്ട് അഞ്ചുദിവസംകൊണ്ട് പൊറുവായ്ക്കു ചെല്ലും. പെറുവായിൽനിന്ന് പടിഞ്ഞാട്ട് കപ്പൽ കരേറിയാൽ പത്തുദിവസംകൊണ്ട് ഓർശ്ലേമിൽ എത്തും'' 1665–ൽ വന്ന മാർ ഗ്രീഗോറിയോസ് ബാവാ ഊർശ്ലേമിൽനിന്നും വന്ന മേൽപട്ടക്കാരനായിരുന്നു. അതിനാൽ അദ്ദേഹത്തിനോട് ചോദിച്ച് ഒന്നാംമാർത്തോമ്മാ മെത്രാൻതന്നെ എഴുതിയതാവാം ഇത്.

ഗ്രന്ഥവരിയിൽ ക്രിസ്തുസഭയുടെ ചരിത്രം 19 ഓലകളിലായി ചുരുക്കി പ്രതിപാദിച്ചിരിക്കുന്നു. 83 ഓലകളിലായിട്ടാണ് സഭാചരിത്രം എഴുതിയിട്ടുള്ളത്. 35 ഓലകൾ വിവിധങ്ങളായ വിഷയങ്ങളെക്കുറിച്ചുള്ള ഉപന്യാസങ്ങളാണ്. 138-ാം ഓലമുതൽ ഉള്ള 27 ഓലകൾ സഭാചരിത്രം പദ്യരൂപത്തിൽ കൊടുത്തിരിക്കുന്നു. ഇതിൻെറ കാവ്യഭംഗി മനോഹരമാണ്. ഭാഷാസാഹിത്യ ഗവേഷണ പണ്ഡിതൻമാർക്ക് ഇത് വിലയേറിയ നിധിയാണ്. കേരളത്തിലെ സാമൂഹ്യവും, സാമ്പത്തികവും, സാമുദായികവുമായ ഒട്ടനവധി കാര്യങ്ങളെപ്പററി ഗ്രന്ഥവരിയിൽ പരാമർശനം ഉണ്ട്. പുതുവയ്പ് ഉണ്ടായത്, പറങ്കികൾ കൊച്ചിയിൽ വന്നത്, കൊച്ചിയിൽ കോട്ടപണിതത്, പരദേശങ്ങളിൽ പുസ്തകം അച്ചടി തുടങ്ങിയത്, വെടിമരുന്നും ഉണ്ടയും ഉണ്ടായ വിവരം, കൊടുങ്ങല്ലൂർ മഹാദേവപട്ടണം അഴിഞ്ഞത്, പുകയില മലയാളത്തുവന്ന കാര്യം, ഉദയംപേരൂർ സുന്നഹദോസ് കൂടിയ വിവരം, ടിപ്പുസുൽത്താൻെറ പടയോട്ടം, ബുക്കാനോൻെറ സന്ദർശനം എന്നിങ്ങനെ വിവിധങ്ങളായ ഒട്ടനവധി കാര്യങ്ങൾ ഗ്രന്ഥവരിയിൽ പരാമർശിക്കുന്നുണ്ട്. മലങ്കരസഭ ഭരിച്ച ഇതേവരെ പേരുകേട്ടിട്ടില്ലാത്ത വളരെ അധികം അർക്കദിയാക്കോൻമാരുടെ വിവരം ഗ്രന്ഥവരിയിൽ കാണുന്നു. അതുപോലെതന്നെ വിദേശത്തുനിന്നു വന്ന മേൽപട്ടക്കാരുടെ വിവരവും. ഇതിൽ ചിലരുടെ പേരുവിവരം സഭാചരിത്രവിദ്യാർത്ഥികൾ കേട്ടിരിക്കയില്ല. വിദേശത്തുനിന്നുവന്ന മേൽപട്ടക്കാർക്കു പുറമെ അൽമേനികളായ ചിലർ വന്നവിവരവും അവർ എവിടെ താമസിച്ചുവെന്നും എവിടെവച്ച് മരിച്ച് അടക്കപ്പെട്ടുവെന്നും കൊടുത്തിട്ടുണ്ട്. അഞ്ചാംമാർത്തോമ്മാ മെത്രാനിൽനിന്നും കപ്പൽക്കൂലി വസൂലാക്കാൻ ലന്തക്കാർ അദ്ദേഹത്തെ ദ്രോഹിച്ച വിവരവും, വലിയ മാർ ദീവന്നാസിയോസിനെ മാത്തൂത്തരകനും മററുംകൂടി പീഢിപ്പിച്ച വിവരവും സാമാന്യം വിസ്തരിച്ച് ഈ ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

ഗ്രന്ഥവരി എഴുതിയ വ്യക്തികളുടെ പേരുകളോ അവർ വഹിച്ചിരുന്ന സ്ഥാനമോ ഓലകളിൽ ഒന്നിലും കാണുന്നില്ല. കയ്യക്ഷരം പലരുടേതാണ്. ഭാഷയിലും വ്യത്യാസം കാണുന്നുണ്ട്. നേരിട്ട് അറിവുള്ള സംഗതികളും, കേട്ടറിവുള്ള സംഗതികളും പ്രത്യേകം വേർതിരിച്ച് എഴുതിയിട്ടുണ്ടെന്നുള്ളതാണ് ഈ ഗ്രന്ഥത്തിൻെറ മറെറാരു സവിശേഷത. ഉദാഹരണമായി കാററാടി കുരുവിള കത്തനാരെപ്പററി പറയുന്ന ഭാഗം ശ്രദ്ധേയമാണ്.

കാട്ടുമങ്ങാട്ട് റമ്പാൻ മാർ ഗ്രീഗോറിയോസ് ബാവായിൽനിന്നും മട്ടാഞ്ചേരി പള്ളിയിൽവെച്ചാണ് മാർ കൂറിലോസ് എന്ന നാമധേയത്തിൽ മെത്രാപ്പോലീത്താ ആയത്. കണ്ണിന് കാഴ്ചശക്തി നഷ്ടപ്പെട്ട് അന്ധനായി കഴിഞ്ഞിരുന്ന ഗ്രീഗോറിയോസ് ബാവായ്ക്ക് കാട്ടുമങ്ങാട്ട് റമ്പാന് മേൽപ്പട്ടസ്ഥാനം കൊടുക്കുന്ന അവസരത്തിൽ വി. കുർബാന ചൊല്ലുവാൻ കഴിയുമായിരുന്നില്ല. കാററാടി കുരുവിള കത്തനാരെക്കൊണ്ട് വി. കുർബാന ചൊല്ലിച്ച്, കുർബാനമദ്ധ്യ ഗ്രീഗോറിയോസ് ബാവാ കാട്ടുമങ്ങാട്ട് റമ്പാന് മെത്രാപട്ടം കൊടുക്കുകയാണ് ഉണ്ടായത്. കാററാടി കുരുവിള കത്താനാരെ പിന്നീട് റമ്പാനാക്കി. ''കാററാടി കത്തനാർക്കു റമ്പ സുഖം കൊടുത്ത് നടന്നുവരുമ്പോൾ, ബുദ്ധി പകച്ച് ലന്തമാർഗ്ഗത്തിൽ ചെന്നുകൂടി ലന്ത

പാതിരി ആകുവാൻ നിശ്ചയിച്ചിരിക്കുമ്പോൾ അയാൾ മരിച്ചു. ശവം കടപ്പുറത്ത് കൊണ്ടുചെന്ന് അടക്കിയെന്നും കേട്ടു''. ഇവിടെ കേട്ട കാര്യമാണെന്ന് വ്യക്തമായി എഴുതിയിരിക്കുന്നു.

റമ്പാപട്ടം കൊടുക്കുക എന്നതിന് റമ്പ സുഖം കൊടുക്കുക എന്നാണ് പലേടത്തും എഴുതികാണുന്നത്. അന്നത്തെഭാഷാരീതി അങ്ങിനെആയിരിക്കാം. മെത്രാനെ അച്ചൻ എന്നാണ് പല സ്ഥലത്തും പറഞ്ഞിട്ടുള്ളത്. രണ്ടു മെത്രാൻമാർ ഉള്ളപ്പോൾ മൂത്ത ആളെ വലിയ അച്ചൻ എന്നും ഇളയ ദേഹത്തെ ഇളയ അച്ചൻ എന്നും പറഞ്ഞുകാണുന്നുണ്ട്. തിരുമേനി എന്ന് ഒരിടത്തും ഉപയോഗിച്ചിട്ടില്ല. ആ കാലങ്ങളിൽ മെത്രാൻമാരെ അച്ചൻ എന്നു പറഞ്ഞുവന്നിരുന്നു എന്നതിന് വേറെയും തെളിവുകളുണ്ട്. പഴയസിമ്മനാരി സ്ഥാപകനായ പുലിക്കോട്ടിൽ ഒന്നാമൻ മെത്രാപ്പോലീത്തായെ കാലംചെയ്ത അച്ചൻ എന്ന പേരിലാണ് അദ്ദേഹത്തിന്റെ ജൻമനാടായ കുന്നംകുളത്ത് ഇന്നും വിളിച്ചുവരുന്നത്. വൈദികരെ ഗ്രന്ഥവരിയിൽ കത്തനാർ എന്നാണ് പറഞ്ഞിട്ടുള്ളത്.

കടമററത്ത് പള്ളിയുടെ സ്ഥാപനചരിത്രത്തെപ്പററിയും കടമററത്ത് കത്തനാർ മാറാബാൻ എന്ന വിദേശിയിൽനിന്ന് മന്ത്രവാദം പഠിച്ചതിനെക്കുറിച്ചും ഗ്രന്ഥവരിയിൽ സൂചനകളുണ്ട്. ഗ്രന്ഥവരിയിൽ തുടർന്നു പറയുന്നു. ''മുളന്തുരുത്തി കാലംചെയ്ത മാർ ഈവാനിയോസ് കടമററത്ത് ചെന്ന് അവരുടെ ക്ഷുദ്രങ്ങളായിട്ടുള്ള പൊസ്തകങ്ങളും ഗ്രന്ഥങ്ങളും ചുടുവിച്ച് മേലിൽ ഈവക പ്രവൃത്തികൾ ചെയ്യരുതെന്ന് വിലക്കി''.

നിരണംഗ്രന്ഥവരിയെക്കുറിച്ച് സഭാചരിത്ര പുസ്തകങ്ങളിൽ സൂചനകളുണ്ട്. പക്ഷെ ഈ അമൂല്യ ഗ്രന്ഥസഞ്ചയം പലർക്കും അജ്ഞാതമായിരുന്നു. മലങ്കരസഭാചരിത്രം 'മലങ്കര നസ്രാണികൾ' എന്ന പേരിൽ ഒമ്പതു വോള്യമായി പ്രസിദ്ധീകരിച്ച Z: M. പാറേട്ടുപോലും നിരണം ഗ്രന്ഥവരിയെപ്പററി കേട്ടിരുന്നില്ലെന്ന് വേണം ഊഹിക്കാൻ. കേട്ടിരുന്നെങ്കിൽ അദ്ദേഹം അതിനെപ്പററി തന്റെ ബൃഹത്തായ ഗ്രന്ഥങ്ങളിൽ പരാമർശിക്കുമായിരുന്നു. 1800 ഡിസംബർ 9–ാംതീയതി മലബാർ സന്ദർശിച്ചുവന്ന ഫ്രാൻസിസ് ബുക്കാനോൻ കുന്നംകുളത്തുവച്ച് പുലിക്കോട്ടിൽ ഉട്ടൂപ്പ് കത്തനാരുമായി (പിന്നീട് പുലിക്കോട്ടിൽ ഒന്നാമൻ മെത്രാപ്പോലീത്താ) സംഭാഷണം നടത്തിയ വിവരം അദ്ദേഹത്തിന്റെ 'മലബാർ യാത്ര'എന്ന പുസ്തകത്തിൽ വിവരിച്ചിട്ടുണ്ട്. തന്റെ സഭയുടെ തലവനായ മെത്രാപ്പോലീത്തായുടെ പക്കൽ (വലിയ മാർ ദീവന്നാസിയോസ്) സഭയെക്കുറിച്ചുള്ള സകല വിവരങ്ങളും അടങ്ങിയ ചരിത്രം ഉണ്ടെന്ന് അദ്ദേഹം ബുക്കാനോട് പറയുന്നുണ്ട്. ഇതിന്റെ ഒരു പകർപ്പ് ബുക്കാനോൻ ആവശ്യപ്പെട്ടു. അത് അയച്ചുതരാമെന്ന് ഉട്ടൂപ്പ് കത്തനാർ ഉറപ്പ് പറഞ്ഞുവെങ്കിലും ഇതുവരെയും കിട്ടിയില്ലെന്നു ബുക്കാനോൻ തന്റെ പുസ്തകത്തിൽ ഖേദപൂർവ്വം രേഖപ്പെടുത്തിയിട്ടുണ്ട്. നിരണം ഗ്രന്ഥവരിയെക്കുറിച്ചായിരിക്കണം ഉട്ടൂപ്പ് കത്തനാർ ബുക്കാനോട് പറഞ്ഞതെന്നുവേണം ഊഹിക്കാൻ.

മലങ്കര സന്ദർശിച്ച പത്രോസ് പാത്രിയർക്കീസ് ബാവാ ഈ ഗ്രന്ഥവരി വായിച്ചുകേട്ടിട്ടുണ്ട് എന്നതിന് തെളിവുകളുണ്ട്. ചിത്രമെഴുത്ത് കെ. എം. വർഗീസ് ചരിത്രാഖ്യായികകൾ എഴുതാൻ ഈ ഗ്രന്ഥവരിയിലെ വിവരങ്ങൾ ഉപയോഗപ്പെടുത്തിയിട്ടുണ്ട്. വേറെയും സൂചനകൾ ഉണ്ട്.

അനേകവർഷങ്ങൾ പഴക്കമുള്ള ഈ ഗ്രന്ഥക്കെട്ടിനെപ്പററി അന്വേഷണം നടത്തിയതിൽ ഇത് എഴുതിയത് കണിയാന്തറ തൊമ്മി ചാണ്ടി കത്തനാർ നിരണം പള്ളിവികാരി ആയിരുന്ന കാലത്തായിരുന്നു എന്ന സൂചന ലഭിച്ചു. ചില സഭാചരിത്രകാരന്മാരുടെ എഴുത്തുകളിലും ഗ്രന്ഥവരിയെപ്പററി പരാമർശിച്ചിട്ടുണ്ട്. എന്നാൽ കൂടുതൽ വിവരങ്ങൾ മനസിലാക്കുന്നതിനും മററും ഇതിന്റെ അസൽ (Original) തിരഞ്ഞുപിടിക്കുന്നതിനുള്ള അന്വേഷണവേളയിൽ പല ശ്രമങ്ങളും നടന്നിട്ടുണ്ട്. മലങ്കരസഭാ മാസിക മാനേജർ റവ. ഫാ. ററി. ജി. സഖറിയ പത്രപരസ്യങ്ങൾ കൊടുത്തിരുന്നു. അതിനെ തുടർന്ന് നിരണം പള്ളിയിൽ ദീർഘനാൾ വികാരിയായിരുന്ന് നിര്യാതനായ കണിയാന്തറ അച്ചന്റെ തറവാട്ടിലെ പിൻമുറക്കാരുടെ ഭവനത്തിലെ നിലവറയിൽനിന്ന് മററു ചില താളിഓലകളുടെ കൂട്ടത്തിൽപെട്ട് കിടന്നിരുന്ന ഈ ഗ്രന്ഥക്കെട്ട് കണിയാന്തറ പ്രൊഫ. ജോസഫ് അലക്സാണ്ടറുടെ ശ്രമഫലമായി കണ്ടുകിട്ടി. പഴക്കംകൊണ്ട് താളിഓലകൾ നിറംമങ്ങി എഴുത്ത് വായിക്കാൻ പ്രയാസമായിരുന്നു. ഓലകളിൽ ചില രാസവസ്തുക്കൾപുരട്ടി അക്ഷരങ്ങൾ തെളിയിച്ചാണ് വായിച്ചത്. ഗ്രന്ഥവരി തിരുവനന്തപുരം മാനുസ്ക്രിപ്റ്റ് ലൈബ്രറിഉദ്യോഗസ്ഥൻമാരെഏല്പിച്ച് ഇപ്പോൾ പകർത്തി വാങ്ങിയിട്ടുണ്ട്. സഭാചരിത്രം, പഴയ മലയാളഭാഷ, അന്നത്തെ മലയാളികളുടെ ജീവിതരീതി, പുരാണ ആചാരങ്ങൾ, വിശ്വാസരീതികൾ, രാഷ്ട്രീയചരിത്രം മുതലായ പല വിവരങ്ങളും ഉൾക്കൊള്ളുന്ന ഈ ഗ്രന്ഥവരി മുഴുവൻ ഈ ലേഖകൻ വായിച്ചു. ഇത് കൂടുതൽ ഗവേഷണത്തിനും പഠനത്തിനും വിധേയമാക്കേണ്ടതാണ്.

—o—

# ബാഹ്യകേരള ഭദ്രാസനങ്ങളിൽ വളരുന്ന തലമുറയുടെ ഭാവി

പി. പി. വർക്കി

## 1. ഭാഷയും പരിവർത്തനവും

നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ മഹത്വം ജാതികൾക്ക് വെളിപ്പെടുത്തുവാൻ ശിഷ്യന്മാർക്ക് സാധിച്ചത് ഭാഷയിൽകൂടിയാണ്. പരിശുദ്ധാത്മ നിറവിൽ അവർ ദൈവത്തിന്റെ വൻകാര്യങ്ങളെ പ്രസ്താവിച്ചത് പെന്തക്കൊസ്ത് നാളിൽ യറുശലേമിൽ കൂടിയിരുന്ന വിവിധ ഭാഷാനുയായികൾക്ക് അവരവരുടെ ഭാഷകളിൽ മനസിലായി. ഇന്ന് റോമൻ കത്തോലിക്കാ സഭയും മററ് സഭാവിഭാഗങ്ങളും അംഗസംഖ്യയിൽ വളരുന്നതിന്റെ പ്രധാന കാരണം പ്രാദേശികഭാഷ ഉപയോഗിക്കുന്നതുമൂലമാണ്.

നമ്മുടെ ആരാധനക്രമം ചില സഭാവിഭാഗങ്ങളുടേതുപോലെ പുതിയനിയമാധിഷ്ഠിതം മാത്രമോ, ലളിതമോ അല്ല. നല്ല ഭാഷാശൈലിയും ശ്രവണമാധുര്യവും, ഹൃദ്യവും അതോടൊപ്പം അർത്ഥസംപുഷ്ടവുമാണ്. ഇത് മലയാളത്തിലെന്നപോലെ ഇംഗ്ലീഷിലും, ഹിന്ദിയിലും നല്ല പാണ്ഡിത്യമുള്ള നമ്മുടെ പട്ടക്കാരെ പരിശീലിപ്പിക്കണം. ബാഹ്യകേരള ഭദ്രാസനങ്ങളിലെ അഭ്യസ്ഥവിദ്യരായ യുവാക്കളെ തെരഞ്ഞെടുത്ത് നമ്മുടെ വൈദികസിമ്മനാരിയിൽ പരിശീലിപ്പിക്കുന്നത് കൂടുതൽ പ്രയോജനം ചെയ്യും. ഇംഗ്ലീഷ് സാഹിത്യത്തിലും, ഹിന്ദിസാഹിത്യത്തിലും ഉന്നതബിരുദധാരികളായ പട്ടക്കാരും മേല്പട്ടക്കാരും നമുക്കുണ്ട്. അവർക്ക് ഈ ഭാഷകളിൽ ആരാധന നടത്തുവാനും പ്രസംഗിക്കുവാനും കൂടുതൽ അവസരം ഉണ്ടാക്കികൊടുത്ത് പ്രോത്സാഹിപ്പിക്കണം.

തമിഴ്ഭാഷ, തമിഴ്നാട്ടിലുള്ള നമ്മുടെ എല്ലാ ആളുകൾക്കും അറിയാവുന്നതും മലയാളം കേരളത്തിൽ എന്നപോലെ തമിഴ്, തമിഴ്നാട്ടിൽ മാത്രം ഒതുങ്ങിനിൽക്കുന്നതുമാണ്. അതേസമയം ഹിന്ദി ഇൻഡ്യ മുഴുവനും, ഇംഗ്ലീഷ് ഇൻഡ്യക്ക് വെളിയിലും ഉപകരിക്കും. നമ്മുടെ ആരാധനക്രമം, കുർബാനക്രമം, ഗീതങ്ങൾ, പ്രാർത്ഥനകൾ എന്നിവ മലയാളത്തിലുള്ളതുപോലെ ഇംഗ്ലീഷിലും, ഹിന്ദിയിലും അച്ചടിച്ച് വിതരണം ചെയ്യണം. ഈ രീതി പ്രാബല്യത്തിൽ വരുമ്പോൾ കൂടുതൽ പ്രയോജനം ലഭിക്കുന്നത് കേരളത്തിലെ യുവവിഭാഗത്തിന്നായിരിക്കും. ബാഹ്യകേരള യുവവിഭാഗത്തെപ്പററി പറയുമ്പോൾ 'എല്ലാം അറിയാം ഒന്നും അറിയാൻ വയ്യ' എന്ന രീതിയിലാണ്. അതുകൊണ്ട് അവർ പ്രാധാന്യം കൊടുത്തു പഠിക്കുന്ന ഇംഗ്ലീഷ്, ഹിന്ദി എന്നീ ഭാഷകളിൽ തുടർച്ചയായി സമ്പർക്കം പുലർത്തുന്നതിനുള്ള അവസരമാണ് ആരാധനയിൽകൂടി ലഭ്യമാകുന്നത്. ഇത് അവർക്ക് ഇൻഡ്യയ്ക്കകത്തും, വെളിയിലും ഭാഷാപരമായി സഹായകരവും അഭിമാനജനകവുമാണ്.

## 2. മാതാപിതാക്കൾ

മെഡിസിനും, എൻജിനീയറിങ്ങിനും, സ്കൂൾ അഡ്മിഷനുംവേണ്ടി ലക്ഷങ്ങളും, ആയിരങ്ങളും രണ്ടും മൂന്നും കൊല്ലം മുമ്പേ അഡ്വാൻസ് ആയി കൊടുത്ത് സീററ് റിസേർവ് ചെയ്യാൻ വെമ്പൽ കൊളളുന്ന രക്ഷിതാക്കൾ, ഇതിന്റെ പത്തിലൊരംശം തങ്ങളുടെ കുട്ടികളുടെ ആത്മീയ വളർച്ചയിൽ, സഭയുടെ അടിസ്ഥാന വിശ്വാസസംഹിത മനസിലാക്കുന്നതിൽ വി. വേദപുസ്തകം പഠിക്കുന്നതിൽ ശ്രദ്ധിച്ചിരുന്നു എങ്കിൽ എന്നോർത്തുപോവുകയാണ്.

## 3. ആത്മീയപ്രസ്ഥാനങ്ങൾ

വളരുന്ന തലമുറയുടെ ആത്മികവും, സാംസ്കാരികവുമായ അഭിവൃദ്ധിയിൽ പ്രധാന പങ്കു വഹിക്കുന്ന ഘടകങ്ങളാണ് സണ്ടേസ്കൂൾ, യൂത്ത്ലീഗ്, പ്രാർത്ഥനായോഗങ്ങൾ, മർത്തമറിയംസമാജം എന്നിവ. ഇത് ഏതാനും ശമ്പളമില്ലാത്ത അദ്ധ്യാപകരുടെയും, വികാരിഅച്ചന്റെയും മററ് ഭരണസമതി അംഗങ്ങളുടെയും മാത്രം കാര്യമായി കരുതി മാതാപിതാക്കൾ കാഴ്ചക്കാരായി മാത്രം കാണപ്പെടുന്ന ഒരു രീതിയാണ് പലേടത്തും ദൃശ്യമാകുന്നത്. മാതാപിതാക്കളുടെ ഈ അജ്ഞതയിൽനിന്നും ഉള്ള ചുമതലക്കുറവാണ് കുഞ്ഞുങ്ങൾ ആത്മീയ വളർച്ചയിൽ പിന്തള്ളപ്പെടുന്നതിന്റെ പ്രധാന കാരണം.

## 4. മദ്യവും മയക്കുമരുന്നും

നാടിന്റെ സമ്പത്തും, അഭിമാനവുമാണല്ലോ യുവതലമുറ. അവയെ നശിപ്പിക്കുന്ന കൊടും വിഷമാണ് മദ്യവും മയക്കുമരുന്നും. ഇതിന്റെ ഭീകരതയെപ്പററി കുട്ടികളെ ബോധവാന്മാരാക്കേണ്ട ചുമതല സണ്ടേസ്കൂളിനുണ്ട്.

## 5. വിദ്യാഭ്യാസവും സംസ്കാരവും

ഉന്നതമായ ചിന്താശക്തിയും, വ്യത്യസ്ഥങ്ങളായ പ്രാദേശികത്വവും ഇടകലർന്ന സംസ്കാരത്തിൽ ആണ് നമ്മുടെ കുഞ്ഞുങ്ങൾ വളരുന്നത്, പഠിക്കുന്നത്. മാനസികമായി ഇവരിൽ ഉണ്ടാകുന്ന അസ്വതയ്ക്കും, ചിന്താക്കുഴപ്പത്തിനും ഒരളവിൽ പരിഹാരം നേടുന്നതിന്, അവരുടെ ഭാഷ

യിൽ മനസിലാക്കുന്നതിന് ആത്മീയനേതൃത്വവും, രക്ഷകർത്താക്കളും കൂട്ടായി ശ്രമിക്കണം.

## 6. പട്ടക്കാരും മേൽപട്ടക്കാരും

സമാധാനം അനുഭവിക്കുന്ന കുടുംബങ്ങൾ ചേർന്നുള്ള ഇടവകയിൽ മാത്രമേ സമാധാനവും സന്തോഷവും ലഭ്യമാകയുള്ളു. ഇതിന് മുഖ്യസ്ഥാനം വഹിക്കുന്നത് പട്ടക്കാരനും മേല്പട്ടക്കാരനുമാണ്. പട്ടക്കാരൻ ദ്രവ്യാഗ്രഹി അല്ലാത്തയാളും പക്ഷപാതരഹിതനും ആയിരിക്കണം.എങ്കിൽ മാത്രമേ ഇടവകജനങ്ങളുമായി തദാത്മ്യം പ്രാപിച്ച് പോകയുള്ളു. പത്തു പ്രാവശ്യം വായിക്കുന്നതിനേക്കാൾ നല്ലതാണ് ഒരു പ്രാവശ്യം എഴുതുന്നത് എന്നപോലെ, മേല്പട്ടക്കാർ കഴിവതും കൂടുതൽ ഇടവക സന്ദർശിക്കുന്നതും, കല്പന മൂലവും മററും ആദ്ധ്യാത്മിക സംരംഭങ്ങൾക്ക് നേതൃത്വം കൊടുക്കുന്നതും വളരെ പ്രയോജനംചെയ്യും.പള്ളി ഭരണനേതൃത്വം, അച്ചന്റെ ശമ്പളം,ദൈനംദിന ചെലവുകൾ, പെരുനാൾ, മററ് ആർഭാടങ്ങൾ എന്നിവയിൽ മാത്രം ഒതുങ്ങി നിൽക്കരുത്. ഇംഗ്ളീഷിലും, ഹിന്ദിയിലും നല്ല യോഗ്യതയുള്ളവരും സമർപ്പണ ജീവിതമുള്ളവരുമായ ഇടവകാംഗങ്ങളെ സണ്ടേസ്ക്കൂൾ അദ്ധ്യാപകരായി എടുക്കണം. ഇംഗ്ളീഷിൽതന്നെ ക്ളാസ് എടുക്കുന്നതിൽ പ്രത്യേകം ശ്രദ്ധിക്കണം.

## 7. ആരാധന സമയം

സാദ്ധ്യമായ എല്ലാ ശനിയാഴ്ച വൈകിട്ടും, അഞ്ച് ഞായറാഴ്ചകൾ വരുന്ന മാസത്തിലെ ആദ്യത്തെ ഞായറാഴ്ചയും ഇംഗ്ളീഷ് ആരാധനയ്ക്ക് ക്രമപ്പെടുത്തണം. സ്ക്കൂൾ, കോളേജ് വിദ്യാർത്ഥികൾക്കും, ഗവൺമെൻറ് സ്ഥാപനങ്ങളിൽ ജോലിയുള്ളവർക്കും,ഫാക്ടറികളിൽ ഷിഫ്ററിൽ ജോലി ചെയ്യുന്നവർക്കും ഇത് സൌകര്യപ്രദമായിരിക്കും. കൂടാതെ കുട്ടികളുടെ സ്നേഹിതരെയും ജോലിക്കാരുടെ സുഹൃത്തുക്കളെയും നമ്മുടെ ആരാധനയിൽ പങ്കുകൊള്ളുന്നതിന് ക്ഷണിക്കാം. അവരുടെ ഭാഷയിൽ മനസിലാകുമ്പോൾ തുടർച്ചയായി വന്നു സംബന്ധിക്കുന്നതിന് പ്രചോദനു ഉണ്ടാകും. ആരാധന കൂടുതൽ ആസ്വാദ്യകരമാക്കുന്നതിന് നല്ല പരിശീലനം സിദ്ധിച്ച ഗായകസംഘവും, ശുശ്രൂഷക്കാരും, ഇംഗ്ളീഷ്ഭാഷാസാഹിത്യപണ്ഡിതരും പരിചയസമ്പന്നരുമായ പട്ടക്കാരും ഉണ്ടായിരിക്കണം.

## 8. സമാധാനം

സമാധാനം ഉണ്ടാക്കണം എന്ന് വാചാലമായി പ്രസംഗിക്കുന്ന നേതാക്കൾ, രാഷ്ട്രീയത്തിലായാലും, പ്രവൃത്തിപഥത്തിൽ വരുമ്പോൾ 'എട്ടിലപ്പടി പയററിലിപ്പടി' എന്ന രീതിയാണ് അവലംബിക്കുന്നത്. നേതാവായികഴിഞ്ഞാൽ പിന്നെ ആരും വളരാത്തതിന്റെ കാരണം ഇതാണ്.

നമ്മുടെ കർത്താവായ യേശുക്രിസ്തു അരുളിചെയ്തു. 'എന്റെ സമാധാനം ഞാൻ നിങ്ങൾക്കു തരുന്നു. അത് ഈ ലോകം തരുന്നതുപോലെ അല്ല' എന്ന്, കൂടാതെ സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ. അവർ ദൈവത്തിന്റെ പുത്രന്മാരെന്ന് വിളിക്കപ്പെടും വി.മത്തായി. 5: 9.ഈ ദൌത്യം നിർവ്വഹിക്കുവാൻ കടപ്പെട്ടവരായ നാംഈ ലോകത്തിന്റെ ന്യായാധിപരിലും, വിധികർത്താക്കളിലും നമ്മുടെ സ്തുതി ചൊവ്വാകപ്പെട്ട വിശ്വാസ സംഹിതയും ശ്രേഷ്ഠമായ ഭരണസംവിധാനവും അർപ്പിച്ചുകൊടുത്ത അന്ത്യം കുറിക്കാത്ത പരിസമാപ്തിക്കുവേണ്ടി നൂററാണ്ടുകളായി കാത്തിരിക്കുന്നത് തെററല്ലെ.

എന്താണിതിനു പ്രതിവിധി. മനുഷ്യനിർമ്മിതമായ ഭരണഘടനയും, ദാനമായി ലഭിച്ചതും അതോടൊപ്പം നമ്മുടെ അദ്ധ്വാനവും ചേർന്നുണ്ടായ ഭൂസ്വത്തും, സ്ഥാപനങ്ങളും ആണ് ദൈവത്തെക്കാൾ വലുതെന്ന് വിചാരിക്കാതെ നിർവ്യാജമായ സ്നേഹത്തിൽ ഒന്നിക്കുക.

സഹോദരനിൽനിന്നും എന്തെല്ലാം ആഗ്രഹിക്കുന്നുവോ, അതുപോലെതന്നെ അവനും ചെയ്യുക.

സഹോദരനെ തന്നെക്കാൾ ശ്രേഷ്ഠനെന്നു കരുതുക.

വി. മറിയാമിനെപ്പോലെ ദൈവഹിതത്തിന് സമർപ്പിക്കുക.

ഗത്സമനെ തോട്ടത്തിൽ പിതാവിന്റെ ഇഷ്ടത്തിന് അനുസരിച്ച നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ ഉടമ്പടിയില്ലാത്ത സ്നേഹത്തിലും, അനുസരണത്തിലും നമുക്ക് ഒന്നിക്കാം. അപ്പോൾ സഹോദരന്മാർ ഒന്നിച്ചു വസിക്കുന്നത് എത്ര ആനന്ദം എന്ന് ഉച്ചത്തിൽ വിളിച്ചുപറയാൻ നമുക്ക് സാധിക്കും.

—o—

# രക്ഷ എന്നാൽ എന്ത്? രക്ഷിക്കുന്നത് ആര്? രക്ഷിക്കപ്പെടുന്നത് ആര്?

സി. ററി. ഐസക്ക് റമ്പാൻ

രക്ഷ – മോക്ഷം – Salvation – ഇതെല്ലാം ഒന്നുതന്നെ. രക്ഷ ദൈവത്തിൻെറ ദാനമാകുന്നു (Gift of God). രക്ഷിക്കുന്നത് ദൈവമാകുന്നു. രക്ഷ തനിക്ക് ഇഷ്ടമുള്ളവർക്ക് നൽകുന്നു.

യേശുമ്ശിഹാതന്നെയാകുന്നു ലോകരക്ഷകൻ. മനുഷ്യർക്ക് രക്ഷ കൊടുക്കാൻ മനുഷ്യാവതാരം (Incarnation) ചെയ്ത ദൈവമാകുന്നു യേശുക്രിസ്തു. ആദിയിൽ വചനമുണ്ടായിരുന്നു. വചനം ദൈവത്തോടുകൂടി ആയിരുന്നു. വചനം ദൈവമായിരുന്നു. (St. John 1:1–3) സകലവും അവൻ മുഖാന്തിരം ഉളവായി. ഉളവായതൊന്നും അവനെ കൂടാതെ ഉളവായതല്ല. വി. യോഹന്നാൻശ്ളീഹാ ഇത് യേശുക്രിസ്തുവിനെക്കുറിച്ച് പറഞ്ഞതല്ലയോ?

## യേശുക്രിസ്തു ദൈവമാകുന്നു എന്നുള്ളതിന് അപ്പോസ്തോലൻമാരുടെ സാക്ഷ്യം നോക്കുക.

1. വി. പൗലോസിൻെറ സാക്ഷ്യം.
1 കോരി. 8/5–6

''എന്നാൽ ആകാശത്തിലോ, ഭൂമിയിലോ, ദേവൻമാർ എന്നുപേരുള്ളവർ ഉണ്ടെന്നുവരികിലും, പിതാവായ ഏകദൈവമേ നമുക്കുള്ളു. അവൻ സകലത്തിലും കാരണഭൂതനും, നാം അവനായി ജീവിക്കേണ്ടതും ആകുന്നു. യേശുക്രിസ്തു എന്ന ഏക കർത്താവും നമുക്കുണ്ട്. അവൻ മുഖാന്തിരം സകലവും, അവൻ മുഖാന്തിരം നാമും ആകുന്നു.''

2 a. വി. യോഹന്നാൻ ശ്ളീഹായുടെ സാക്ഷ്യം. 1 യോഹ; 5/12.

''പുത്രനുള്ളവന് ജീവനുണ്ട്. ദൈവപുത്രനില്ലാത്തവന് ജീവൻ ഇല്ല''. (ജീവൻ–രക്ഷയാകുന്നു).

b. 1 യോഹ: 5/5. യേശു, ദൈവപുത്രനെന്നു വിശ്വസിക്കുന്നവൻ അല്ലാതെ ആരാകുന്നു ലോകത്തെ ജയിക്കുന്നവൻ. യോഹ 5/5–12.

c. 1 യോഹ. 2/22–25. പുത്രനെ നിഷേധിക്കുന്നവന് പിതാവ് ഇല്ല. പുത്രനെ സ്വീകരിക്കുന്നവന് പിതാവും ഉണ്ട്,

3. വി. പത്രോസ് ശ്ളീഹായുടെ സാക്ഷ്യം.

''നീ ജീവനുള്ള ദൈവത്തിൻെറ പുത്രനായ മ്ശിഹാ ആകുന്നു'' കർത്താവിൻെറ മറുപടി. ''പത്രോസേ! നീ പാറയാകുന്നു. ഈ പാറമേൽ ഞാൻ എൻെറ സഭയെ പണിയും''.

## ക്രിസ്തുസഭയെ സ്ഥാപിച്ചവൻ ആരാകുന്നു?

മനുഷ്യനും ദൈവവുമായിരിക്കുന്ന യേശുക്രിസ്തു അല്ലയോ?

WHAT IS CHURCH? The Church is the Divine Institution established by God, to save the mankind. മനുഷ്യവർഗത്തെ രക്ഷിപ്പാൻ ദൈവം ലോകത്തിൽ സ്ഥാപിച്ച, ദൈവികസ്ഥാപനമാകുന്നു വി. സഭ. ക്രിസ്തുസഭയുടെ സ്ഥാപകൻ യേശുക്രിസ്തുവാകുന്ന ദൈവമാകുന്നു. അല്ലാതെ മനുഷ്യനല്ല. കർത്താവ് അരുളിച്ചെയ്തത് ''ഞാൻ വഴിയും സത്യവും ജീവനും ആകുന്നു. എന്നിൽകൂടെയല്ലാതെ ആരും പിതാവിൻെറ അടുക്കൽ ചെല്ലുകയില്ല''. യേശുക്രിസ്തു ലോകരക്ഷകൻതന്നെ.

## രക്ഷിക്കപ്പെടുന്നത് ആര്?

a. വി. പൗലോസ്ശ്ളീഹായുടെ സാക്ഷ്യം: റോമർ–10/9–13.

''യേശുവിനെ കർത്താവെന്നു വായ്കൊണ്ട് ഏററുപറകയും, ദൈവം അവനെ മരിച്ചവരിൽനിന്നും ഉയിർത്തെഴുന്നേല്പിച്ചു എന്ന് ഹൃദയംകൊണ്ട് വിശ്വസിക്കുകയും ചെയ്താൽ നീ രക്ഷിക്കപ്പെടും..............കർത്താവിൻെറനാമത്തെ വിളിച്ചപേക്ഷിക്കുന്ന ഏവനും രക്ഷിക്കപ്പെടും''.

b. യോഹന്നാൻെറ സാക്ഷ്യം:
വി. യോഹ: 3/36.

പുത്രനിൽ വിശ്വസിക്കുന്നവന് നിത്യജീവൻ ഉണ്ട്. പുത്രനെ അനുസരിക്കാത്തവനോ, ജീവനെ കാണുകയില്ല........ദൈവക്രോധം അവൻെറ മേൽ വസിക്കുന്നതേയുള്ളു''.

c. യേശുക്രിസ്തു തന്നെ സാക്ഷിക്കുന്നു. വി. യോഹ: 3/3.

''ആമ്മേൻ, ആമ്മേൻ, ഞാൻ നിന്നോടു പറയുന്നു; പുതുതായി ജനിച്ചില്ലായെങ്കിൽ ദൈവരാജ്യം കാണുവാൻ ആർക്കും കഴികയില്ലയെന്ന്'' ഉത്തരം പറഞ്ഞു. യേശുക്രിസ്തു നീക്കോദീമോസിനോട് പറഞ്ഞതാണ് ഈ വാക്യം. ഒരുവൻ വീണ്ടും ജനിക്കാതെ, മാമോദീസാ ഏല്ക്കാതെ സ്വർഗരാജ്യത്തിൽ പോകുകയില്ലെന്ന്, കർത്താവ്

അസന്നിഗ്ദമായി കല്പിക്കുന്നു. വി: യോഹ. 3/5–ൽ വീണ്ടും കല്പിക്കുന്നു. വെള്ളത്താലും ആത്മാവാലും ജനിച്ചില്ലായെങ്കിൽ ദൈവരാജ്യത്തിൽ കടപ്പാൻ ആർക്കും കഴികയില്ല''. ഈ കല്പന നാം സ്വീകരിക്കേണ്ടതല്ലയോ. വീണ്ടും യോഹന്നാൻ ശ്ളീഹാ പറയുന്നു. യോഹ. 1/18–„ദൈവത്തെ ആരും ഒരുനാളും കണ്ടിട്ടില്ല. പിതാവിന്റെ മടിയിൽ ഇരിക്കുന്ന ഏകജാതനായ പുത്രൻ അവനെ വെളിപ്പെടുത്തിയിരിക്കുന്നു. എന്തിന്? മനുഷ്യപുത്രൻമാരെ ദൈവപുത്രൻമാരാക്കാൻ വേണ്ടിയാണ്. ആകയാൽ ക്രിസ്തുവിൽകൂടെ അല്ലാതെ രക്ഷ–മോക്ഷം–ദൈവരാജ്യം പ്രാപിക്കാൻ കഴികയില്ല: എന്നുള്ളത് സത്യമാകുന്നു. യേശുക്രിസ്തു വീണ്ടും അരുളിച്ചെയ്യുന്നു. യോഹ. 6/40. ''പുത്രനെ നോക്കിക്കൊണ്ട് അവനിൽ വിശ്വസിക്കുന്ന ഏവനും നിത്യജീവൻ ഉണ്ടാകണമെന്നാകുന്നു എന്റെ പിതാവിന്റെ ഇഷ്ടം. ഞാൻ അവനെ ഒടുക്കത്തെ നാളിൽ ഉയിർത്തെഴുന്നേല്പിക്കും.''

## മററുള്ള ജാതികൾക്ക് എങ്ങനെ രക്ഷ കിട്ടും?

വി: പത്രോസ് ശ്ളീഹായുടെ അനുഭവത്തിൽനിന്നും സാക്ഷിക്കുന്നത് (അപ്പോ:10/34) ദൈവത്തിനു മുഖപക്ഷമില്ലാ, എന്നും ഏതു ജാതിയിലും അവനെ ഭയപ്പെട്ടു നീതി പ്രവർത്തിക്കുന്നവനെ അവൻ അംഗീകരിക്കുന്നു. എങ്ങനെ? വി. പത്രോസിന്റെ തുപ്പെട്ടി ദർശനവും—കൊർന്നേല്യാസിന്റെ മാമോദീസായും, മററു ജാതിക്കാർക്ക് എങ്ങനെ രക്ഷ കിട്ടുമെന്നുള്ളതിന്റെ ഉദാഹരണമാണ്. അപ്പോ: 11/18–ൽ വി: പത്രോസ് പറയുന്നത്. ആകയാൽ ദൈവം ജാതികൾക്കും ജീവപ്രാപ്തിക്കായി മാനസാന്തരം നൽകിയല്ലോ. ''എന്നു പറഞ്ഞ് ദൈവത്തെ മഹത്വപ്പെടുത്തി''.

## യേശുക്രിസ്തുവിൽ വിശ്വസിച്ച്, യേശുക്രിസ്തുവിൽ ഏററുപറയുന്നവനാണ് രക്ഷ.

മാമോദീസായിൽ യേശുക്രിസ്തുവിൽ വിശ്വസിച്ച്, ഏററുപറയുന്നു. ഒരു അക്രൈസ്തവൻ യേശുക്രിസ്തുവിനെക്കുറിച്ച് അറികയും പഠിക്കുകയും ചെയ്യുന്നതുകൊണ്ട്, രക്ഷകിട്ടുകയില്ല.

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





Simon Ahmedabad.



Saju Mathew, Jamnagar.



Santhosh Alexander. Alleppy.







രോഗശാന്തിക്ക്
Elizabeth Nagaland.

# അഖിലലോക സഭാകൗൺസിൽ കാൻബറാ സമ്മേളനം

(ii)

[1991 ഫെബ്രുവരി]

## പരിശുദ്ധാത്മാവേ ഞങ്ങളെ ശുദ്ധീകരിക്കുകയും രൂപാന്തരപ്പെടുത്തുകയും ചെയ്യേണമേ.

സൃഷ്ടിയുടെ സമീപസ്ഥനും സൃഷ്ടിയിൽ വസിക്കുന്നവനുമായ പരിശുദ്ധാത്മാവിന്റെ അസാന്നിദ്ധ്യം സൃഷ്ടിക്ക് തോന്നുന്നതാണ് സൃഷ്ടിയുടെ അശുദ്ധിയുടെയും വികലമായ ഇന്നത്തെ അവസ്ഥയുടെയും കാരണം. ശുദ്ധീകരണവും രൂപാന്തരവും പരസ്പരപൂരകങ്ങളാണ്. ശുദ്ധീകരണത്തിന്റെ അനുഭവത്തിൽ ജീവിക്കുമ്പോഴാണ് യഥാർത്ഥ രൂപാന്തരം സംഭവിക്കുന്നത്. രൂപാന്തരവും നവീകരണവും സൃഷ്ടിയുടെ മേലുള്ള ദൈവീക പ്രവർത്തനങ്ങളാണ്. ദൈവസാന്നിദ്ധ്യവും ദൈവീകമനസും സൃഷ്ടിയിൽ അനുഭവവേദ്യമാകുന്നു. വിശുദ്ധിയിലേക്കുള്ള ക്രമേണ വളർച്ചയാണ് ശുദ്ധീകരണത്തിന്റെ നിദാനം. ആദിമ സഭാസമൂഹത്തെ പെന്തിക്കോസ്തിയുടെ അനുഭവത്താൽഅന്യോന്യംകരുതുന്നു. വിഭവങ്ങളെ പങ്കുവയ്ക്കുന്ന സമൂഹമാക്കി പരിശുദ്ധാത്മാവ് രൂപാന്തരപ്പെടുത്തി. വ്യത്യസ്തതകളാൽ വിഭാഗിക്കപ്പെട്ട ഇന്നത്തെ സമൂഹത്തേയും രൂപാന്തരപ്പെടുത്തുന്നതിലേക്ക് പരിശുദ്ധ റൂഹാ സഭയെ നയിച്ചുകൊണ്ടിരിക്കുന്നു. സഭയുടെ വിശുദ്ധിയുടെ പ്രകടഭാവമായി വചനഘോഷണത്തിലൂടെയും പരിശുദ്ധാത്മസാന്നിദ്ധ്യം സഭയിൽ വർത്തിച്ചുകൊണ്ടിരിക്കുന്നു. ആത്മദാനങ്ങളും, ആത്മഫലങ്ങളും, വ്യക്തിയിലും സഭയിലും ലഭ്യമാകുന്നത് ശദ്ധീകരണവും രൂപാന്തരവും പരിശുദ്ധാത്മാവ് നടത്തുന്നു എന്നതിന് തെളിവുകളാണ്.

പൗരസ്ത്യ ആദ്ധ്യാത്മീകത ഈ രൂപാന്തരത്തിൻേറയും ശുദ്ധീകരണത്തിൻേറയും സമന്വയം ആണ്. ആദ്ധ്യാത്മീകതയെക്കുറിച്ചുള്ള ഈ നിഗമനത്തിൽനിന്നുത്ഭവിക്കുന്ന ചോദ്യങ്ങൾ നിരവധിയാണ്.

1) സമ്പന്നരുടേയും ധാരാളിത്വത്തിൻേറയും മറവിൽ നടക്കുന്ന മതഭക്തി യഥാർത്ഥ ആദ്ധ്യാത്മീകതയാണോ?

2) സാമൂഹ്യ സംഘടനകളുടെ ഫലമായുണ്ടാകുന്ന ദാരിദ്ര്യം ദൈവീകനീതിയ്ക്കെതിരായതുകൊണ്ട് വേദനയുടെയും അടിച്ചമർത്തലിൻേറയും നടുവിൽ,നിരാശയേയും, താഴ്ത്തപ്പെടലിനേയും അഭിമുഖീകരിക്കുവാനും തരണം ചെയ്യുവാനും ലഭിക്കുന്ന ശക്തി യഥാർത്ഥ ആദ്ധ്യാത്മീകതയുടെ പ്രകടഭാവമല്ലേ?

3) സമ്പന്നതയും, സർവ്വലൗകീക അധികാരവും നീതിമാന് ലഭിക്കുന്ന ദൈവീകസമ്മാനങ്ങളായി കരുതുന്ന മതഘടനയിൽ എപ്രകാരം ദരിദ്രരോടും അധികാര രഹിതരോടും ആദ്ധ്യാമീകത വിശദീകരിക്കും.

അസംബ്ളിയുടെ പ്രധാനപ്പെട്ട മറെറാരുഭാഗം കാൻബറാ നാഷണൽ കൺവൻഷൻ സെൻററിലും റോയൽ തീയേററിലുംവച്ച് നടത്തപ്പെട്ട ബിസിനസ് സെക്ഷനുകളായിരുന്നു. അസംബ്ളിയുടെ പ്രധാന വിഷയത്തെക്കുറിച്ച് നടത്തപ്പെട്ട ചർച്ചകളുടെയും പഠനങ്ങളുടെയും റിപ്പോർട്ടും ആഗോളതലത്തിലേയും ദേശീയതലങ്ങളിലെയും പ്രശ്നങ്ങളും ബിസിനസ് സെക്ഷനുകളിൽ വിഷയീഭവിച്ചു. ഗൾഫ് യുദ്ധം, ആസ്ട്രേലിയായിലെ തദ്ദേശവാസികളുടെ പ്രശ്നങ്ങൾ, ആയുധനിർമ്മാണവും വില്പനയും, പ്രകൃതിമലിനീകരണം, മുതലായവ പ്രസ്തുത പ്രശ്നങ്ങളിൽ ഉൾപ്പെടുന്നു.

പൊതുപ്രശ്നങ്ങളെക്കുറിച്ചുള്ള ചർച്ചകളിലും അഖിലലോക സഭാകൗൺസിലിന്റെ അഭി

---

പിന്നെയോ യേശുക്രിസ്തുവിൽ വിശ്വസിച്ച് ഏററുപറയണം. (മാമോദീസാ ഏൽക്കണം).

## യേശുക്രിസ്തു മററ് അവതാരകൻമാരെപ്പോലെയോ മതസ്ഥാപകൻമാരെപ്പോലെയോ, ഉള്ളവനാണോ?

മററുള്ള മതസ്ഥാപകൻമാർ ലോകപ്രകാരം മനുഷ്യരായി ജനിച്ചവരാണ്. (മനുഷ്യനിൽനിന്നും ജനിച്ചു.) അവർ കേവലം മനുഷ്യരത്രേ. എന്നാൽ യേശുക്രിസ്തു ദൈവത്തിൽനിന്നും കന്യകയിൽനിന്നും ജനിച്ചു. തന്റെ ജനനം അത്ഭുതമാണ്. മനുഷ്യചിന്തയ്ക്ക് അതീതമാണ്. മററ് അവതാരകൻമാരെപ്പോലെയല്ല. അവരുടെതത്വസംഹിതകളും യേശുക്രിസ്തുവിന്റെ ഉപദേശവും തമ്മിൽ വ്യത്യാസമുണ്ട്. യേശു ആധികാര്യമായിട്ട് കല്പിക്കുന്നു. ''ഞാൻ തന്നെ വഴിയും, സത്യവും, ജീവനും ആകുന്നു. എന്നിൽകൂടിയല്ലാതെ ആരും പിതാവിന്റെ അടുക്കൽ ചെല്ലുകയില്ല. യേശുക്രിസ്തു പാപികളെ രക്ഷിപ്പാൻ—പാപികളെ രക്ഷിച്ചു. പാപികളെ രക്ഷിച്ചുകൊണ്ടിരിക്കുന്നു. യേശുക്രിസ്തു ദൈവപുത്രനാകുന്നു. യേശുക്രിസ്തു ദൈവമാകുന്നു. പൂർണ്ണരക്ഷ യേശുക്രിസ്തുവിൽ മാത്രം.

യേശുക്രിസ്തുവിനെ മററ് മതസ്ഥാപകരോട് തുല്യപ്പെടുത്തുന്നത് ദൈവദൂഷണവും, വേദവിപരീതവും ആകുന്നു. ★

പ്രായ രൂപീകരണത്തിലും ബഹുഭൂരിപക്ഷം വരുന്ന വികസിത രാജ്യപ്രതിനിധികളുടെ സ്ഥാപിത താല്പര്യത്തിന് വിരുദ്ധമായി എന്തെങ്കിലും ചെയ്യുക അസാദ്ധ്യമായിരുന്നു. ആരെങ്കിലും വിരുദ്ധമായി നില്ക്കുന്നുഎന്ന് മനസിലായാൽ അവരെ സൗകര്യപൂർവ്വം അഖിലലോക സഭാകൗൺസിലിന്റെ മുഖ്യധാരയിൽനിന്ന് ഒഴിവാക്കുന്നതും കാണാമായിരുന്നു.

കാൻബറാ സമ്മേളനത്തിൽ ഓർത്തഡോക്സ് സഭകൾ ''ഓർത്തഡോക്സ് പ്രതിനിധികളുടെ പ്രതികരണം'' എന്ന തലക്കെട്ടിൽ അവതരിപ്പിച്ച രേഖ ശ്രദ്ധേയമായിരുന്നു. അടിസ്ഥാനവിശ്വാസ പ്രഖ്യാപനത്തിൽ നിന്നുള്ള സഭാകൗൺസിലിന്റെ വ്യതിചലനവും, ലോകപ്രശ്നങ്ങളുടെ മേൽ ക്രിയാത്മകമായി പ്രവർത്തിക്കുവാനുള്ള കൗൺസിലിന്റെ ഘടനമുഖാന്തരമുള്ള അശക്തിയും, അസംബ്ളിയിലെ പ്രോട്ടസ്റ്റൻറ് ഗ്രൂപ്പ് സമ്മർദ്ദവും ആണ് ഇപ്രകാരം ഒരു രേഖ പ്രസിദ്ധീകരിക്കുന്നതിന് ഓർത്തഡോക്സ് സഭകളെ പ്രേരിപ്പിച്ചത്.

വി. കുർബാന, സഭാവിജ്ഞാനീയം, വനിതാ പൗരോഹിത്യം എന്നിവയെക്കുറിച്ചുള്ള ഓർത്തഡോക്സ് വീക്ഷണവും, പ്രോട്ടസ്റ്റൻറ് സമീപനത്തിലുള്ള പോരായ്മകളും രേഖയിൽ വ്യക്തമാക്കിയിരിക്കുന്നു. അഖിലലോക സഭാകൗൺസിലും ഓർത്തഡോക്സ് സഭകളും തമ്മിലുള്ള ബന്ധത്തെക്കുറിച്ചുള്ള സുപ്രധാനമായ ചോദ്യത്തോടുകൂടിയാണ് പ്രസ്തുത രേഖ അവസാനിക്കുന്നത്.

.........We must, therefore ask ourselves ''Has the time come for the Orthodox churches and other member churches to review their relations with the world Council of Churches?',

നമ്മുടെ വനിതാപ്രതിനിധികളിൽ ഒരാളായ പ്രൊഫ: മേരിതോമസ് സ്വാർത്ഥതാല്പര്യത്തിനും സ്ഥാനത്തിനും വേണ്ടി സഭാവിശ്വാസത്തിനും ശിക്ഷണത്തിനും എതിരായി പ്രവർത്തിച്ചു എന്നത് ഈ സമ്മേളനത്തിൽ നമ്മുടെ സഭയെസംബന്ധിച്ചിടത്തോളം ഏററവും ദു:ഖകരമായ സംഭവം ആയിരുന്നു. അഖിലലോക സഭാകൗൺസിൽ കേന്ദ്ര കമ്മററിയിലേക്ക് സഭയുടെ ഔദ്യോഗിക പ്രതിനിധി, ഇൻറർചർച്ച് റിലേഷൻ സെക്രട്ടറിയാണ് എന്ന് പൂർണ്ണമായി അറിവുണ്ടായിരുന്നിട്ടും പ്രതിനിധി സംഘത്തലവനായ അഭിവന്ദ്യ തിരുമേനിയുടെ വാക്കിനുപോലും വില കല്പിക്കാതെ നമ്മുടെ വനിതാ പ്രതിനിധി കേന്ദ്രകമ്മററിയിലേക്ക് നോമിനേഷൻ നൽകി. തന്റെ സ്ഥാനാർത്ഥിത്വത്തിന്റെ ഉറപ്പിന് വേണ്ടി പരിശുദ്ധ സഭയുടെ വിശ്വാസത്തിനെതിരായി പ്രവർത്തിച്ചു. ഫെബ്രുവരി 10-ന് ഞായറാഴ്ച നടന്ന ലിമാ ശുശ്രൂഷയിൽ നവീകരണക്കാരുടെ കുർബാന സ്വീകരിച്ചു. മലങ്കരസഭ ഉൾപ്പെട്ട ഓറിയൻറൽ ഓർത്തഡോക്സ് സഭകൾക്കുവേണ്ടി ക്രമീകരിച്ചിരുന്ന വി. കുർബാനയിൽ മലങ്കര സഭാപ്രതിനിധികളിൽനിന്ന് പ്രസ്തുത അംഗംമാത്രം സംബന്ധിച്ചില്ല. കൂടാതെ സഭയുടെ നിലവിലിരിക്കുന്ന പ്രവർത്തനങ്ങൾക്കും അഭിവന്ദ്യതിരുമേനിക്കും മററ് പ്രതിനിധികൾക്കും എതിരായി കുപ്രചരണങ്ങൾ നടത്തി. ഫെബ്രുവരി 12-ന് ചൊവ്വാഴ്ച രാവിലെ നമ്മുടെ സഭാപ്രതിനിധികൾ അഭിവന്ദ്യ തിരുമേനിയുടെ മുറിയിൽ സമ്മേളിച്ചപ്പോൾ, ആർക്കെങ്കിലും സാമ്പത്തികബുദ്ധിമുട്ടുണ്ടായാൽഅറിയാക്കണം എന്നു പറഞ്ഞതിനെ കൈക്കൂലി തന്ന് നോമിനേഷൻ പിൻവലിപ്പിക്കുവാനുള്ള ശ്രമം ആയിരുന്നുവെന്ന് പ്രചരിപ്പിച്ചു. പ്രസ്തുത വിഷയത്തോടനുബന്ധിച്ച് കാൻബറാസമ്മേളനത്തിനുശേഷം നമ്മുടെയിടയിൽ അഖിലലോക സഭാകൗൺസിൽ കേന്ദ്രകമ്മററി തെരഞ്ഞെടുപ്പിനെക്കുറിച്ചുള്ള ചില തെററിദ്ധാരണകൾ തിരുത്തപ്പെടേണ്ടിയിരിക്കുന്നു.

1. W. C. C. കേന്ദ്രക്കമ്മററി നടപടിക്രമങ്ങളിൽ സ്ത്രീകൾക്കും യുവജനങ്ങൾക്കും യഥാക്രമം 40%ഉം 20%സംവരണം ഉണ്ടെങ്കിലും ഈ നിയമം നിർബന്ധമായും പാലിക്കണമെന്നില്ല. ഉദാഹരണത്തിന് ഇപ്പോഴത്തെ കേന്ദ്രക്കമ്മററിയിൽ യുവജനപങ്കാളിത്തം കേവലം 8% ഉം സ്ത്രീജനപങ്കാളിത്തം 46% ഉംആണ്.

**വറുഗീസ് വറുഗീസ്, മീനടം**

2. മലങ്കരഓർത്തഡോക്സ്സഭയുടെ(മറെറാരു ഓർത്തഡോക്സ് സഭയുടെയും) കേന്ദ്രകമ്മററിയംഗം ഒരു സ്ത്രീ ആയിരിക്കണം എന്ന നിബന്ധന കേന്ദ്രകമ്മററി നിയമാവലിയിലോ, സഭാകൗൺസിൽ ഭരണഘടനയിലോ ഇല്ല.

3. സ്ത്രീകളോട് പ്രതിബന്ധത ഉണ്ടെന്ന് സ്വയം അവകാശപ്പെടുന്ന ഭാരതത്തിലെ നവീകരണ സഭകളുടെ കേന്ദ്രക്കമ്മററിപ്രതിനിധികൾപുരോഹിതരും അത്മായക്കാരുമായ പുരുഷൻമാരാണ്.

4. ഭാരതത്തിലെ മറെറല്ലാ സഭകളുടെയും കേന്ദ്രക്കമ്മററിയിലെ അംഗം സഭയുടെ ഔദ്യോഗിക നോമിനി ആയിരുന്നു. പ്രസ്തുത സഭകളിലെ വനിതാപ്രതിനിധികൾ ആരും തങ്ങളുടെ സഭയുടെ ഔദ്യോഗിക നോമിനിയ്ക്കെതിരായി നോമിനേഷൻ നല്കിയില്ല.

## ഉപസംഹാരം

വൈരുദ്ധ്യങ്ങളുടെ നടുവിലും ലോകത്തിലെ ക്രൈസ്തവ സഭകളെ ഈ എഴാംപ്രാവശ്യവും കാൻബറായിൽ ഒരുമിച്ച് കൂട്ടിയത് അഖിലലോക സഭാകൗൺസിലിന്റെ വിജയമായിരുന്നു. ചൈനീസ് കൗൺസിൽ ഓഫ് ചർച്ചസിന് സഭാകൗൺസിൽ അംഗത്വം നൽകിയതും കാൻബറാ അസംബ്ളിയുടെ ശ്രേഷ്ഠതയ്ക്ക് മാററുകൂട്ടുന്നു. വേദശാസ്ത്ര വിശകലനത്തിൽ ക്രിസ്തീയ സുവിശേഷവും അതതു സംസ്ക്കാരവുംതമ്മിലുള്ള ആരോഗ്യപരമായ

# ക്രിസ്തുവിനെപ്പററി പഴയനിയമത്തിൽ (i)

സമ്പാദകൻ: കെ. ഓ. ബേബി, പന്തളം

## പ്രവചനം

1. ശേമിൻെറ ദൈവമായ യഹോവ സ്തുതിക്കപ്പെട്ടവൻ (ഉല്പത്തി 9:26).

2. നിൻെറ സന്തതി മുഖാന്തരം ഭൂമിയിലെ സകല ജാതികളും അനുഗ്രഹിക്കപ്പെടും (ഉല്പത്തി 22:18).

3. അവകാശമുള്ളവൻ വരുവോളം ചെങ്കോൽ യഹൂദയിൽ നിന്നു നീങ്ങിപ്പോകയില്ല (ഉല്പ. 49:10).

4. യിശ്ശായിയുടെ കുററിയിൽനിന്നു ഒരു മുള പൊട്ടി പുറപ്പെടും (യെശ. 11:1).

5. അവകാശമുള്ളവൻ വരുവോളം ചെങ്കോൽ യഹൂദ്യയിൽനിന്നും നീങ്ങിപ്പോകയില്ല (ഉല്പ. 49:10).

6. ബേത്ലഹേം എഫ്രാത്തേ.... യിസ്രായേലിനു അധിപതിയായിരിക്കേണ്ടുന്നവൻ നിന്നിൽ നിന്നും ഉത്ഭവിച്ചുവരും (മീഖാ; 5:2).

7. കന്യക ഗർഭിണിയായി ഒരു മകനെ പ്രസവിക്കും (യെശ. 7:14).

## നിവൃത്തി

1. ശേമിൻെറ സന്തതിയിൽനിന്ന് ക്രിസ്തു ജനിച്ചു (ലൂക്കോ. 3:36).

2. സന്തതികറം എന്നു അനേകരെക്കുറിച്ചല്ല നിൻെറ സന്തതി എന്നു ഏകനെക്കുറിച്ചത്രെ പറയുന്നത്. അത് ക്രിസ്തു തന്നെ (ഗലാ. 3:16).

3. യഹൂദയിൽനിന്നു നമ്മുടെ കർത്താവു ഉദിച്ചു എന്നു സ്പഷ്ടമല്ലോ (എബ്രാ. 7:14).

4. ദാവീദിൻെറ സന്തതിയായി ജനിച്ചു, മരിച്ചിട്ടു ഉയിർത്തെഴുന്നേററ യേശുക്രിസ്തു (2 തിമോത്തി. 2:8).

5. ഹെരോദാ രാജാവിൻെറ കാലത്ത് (രാജദണ്ഡ് ചെങ്കോൽ മാറിയപ്പോറം) യേശു ജനിച്ചു (മത്താ. 2:1).

6. ഹെരോദാ രാജാവിൻെറ കാലത്തു യേശു യഹൂദ്യയിലെ ബേത്ലഹേമിൽ ജനിച്ചു (മത്താ. 2:1).

7. ദൈവം ഗബ്രിയേൽ ദൂതനെ കന്യകയുടെ അടുക്കൽ അയച്ചു.... ആ കന്യകയുടെ പേർ മറിയ എന്നായിരുന്നു (ലൂക്കോ. 1:27) അവളിൽ നിന്നു ക്രിസ്തു എന്നു പേരുള്ള യേശു ജനിച്ചു. (മത്താ. 1:16).

---

സമന്വയം സമ്മേളനത്തിൻെറ ദർശനങ്ങളിൽ പുതുമയുള്ളതായിരുന്നു. കഴിവതും അംഗസഭകളുടെ ആരാധനാപാരമ്പര്യത്തെ ധ്വംസിക്കാത്തതും എന്നാൽ എല്ലാവർക്കും അംഗീകാരയോഗ്യവുമായിരുന്ന ആരാധനാസജ്ജീകരണം സമ്മേളനത്തിൻെറ പ്രത്യേകതയായായിരുന്നു.

വിമർശനവീക്ഷണത്തിൽ വിലയിരുത്തുമ്പോറം അനീതി നിറഞ്ഞ ഒരു സാമ്പത്തീക സാമൂഹിക രാഷ്ട്രീയ ഘടനയുടെ നടുവിൽ സമസ്ത ലോകത്തിനും നീതിയും സത്യവും പ്രഘോഷിക്കുന്ന ഒരു സംഘടന എന്ന നിലയിൽ അഖിലലോകസഭാകൗൺസിലിൻെറ വ്യക്തിത്വം ഉയർത്തിക്കാണിക്കുവാൻ കാൻബറാ സമ്മേളനത്തിന് സാധിച്ചോ എന്നത് സംശയമാണ്. പരിശുദ്ധാത്മാവേ വരണമേ എല്ലാ സൃഷ്ടിയേയും നവീകരിക്കണമേ എന്ന പ്രധാന വിഷയത്തിൻെറ പഠനത്തിൽ വികലമായ ഇന്നത്തെ ലോകഘടനയ്ക്ക് പരിഹാരംകാണുവാൻ ശക്തമായതും നവീനമായതുമായ വേദശാസ്ത്രചിന്തകറം ഒന്നും അസംബ്ളിയിൽനിന്നുയർന്നുവന്നില്ല.

ബന്ധങ്ങളിൽനിന്ന് വിമോചിതരായ സ്ഥാപിതതാല്പര്യക്കാരല്ലാത്ത, മനുഷ്യസ്നേഹമുള്ള നേതാക്കളുടെ അഭാവം അഖിലലോക സഭാകൗൺസിലിൻെറ ഇന്നിൻെറ ശാപമാണ്. ലോകചരിത്രത്തിൽ നീതിക്കുവേണ്ടിയും സമത്വത്തിനുവേണ്ടിയും ആവിർഭവിച്ച അനേകം പ്രത്യയശാസ്ത്രങ്ങളെപ്പോലെയും സംഘടനകളെപ്പോലെയും സദുദ്ദേശത്തിൽ സമാരംഭിച്ച ഈ മഹത്തായപ്രസ്ഥാനവും ലക്ഷ്യപ്രാപ്തിയിൽ എത്തുന്നതിന് മുമ്പുതന്നെ തിൻമയുടെ കരാളഹസ്തത്താൽ നിയന്ത്രിക്കപ്പെടുന്നു. എങ്കിലും സർവ്വപ്രപഞ്ചത്തേയും നയിക്കുന്ന ദൈവം അനേകം നല്ലമനുഷ്യരിലൂടെ ലോകത്തെ നീതിയിലേക്ക് നയിക്കും എന്ന് നമുക്കറിയാം. സമസ്തലോകത്തോടൊരുമിച്ച് നമുക്കും പ്രാർത്ഥിക്കാം. ''പരിശുദ്ധാത്മാവേ വന്ന് സൃഷ്ടിയെ നവീകരിക്കേണമേ''.



## പ്രവചനം

8. ജാതികൾ നിന്റെ പ്രകാശത്തിലേക്കും രാജാക്കന്മാർ നിന്റെ ഉദയശോഭയിലേക്കും വരും. പൊന്നും കുന്തുരുക്കവും അവർ കൊണ്ടുവന്ന് യഹോവയുടെ സ്തുതിയെ ഘോഷിക്കും (യെശ. 60:3, 6).

9. റാമയിൽ ഒരു ശബ്ദം കേൾക്കുന്നു. വിലാപവും കഠിനമായുള്ള കരച്ചിലും തന്നെ. റാഹേൽ മക്കളെക്കുറിച്ചു കരയുന്നു. അവർ ഇല്ലായ്കയാൽ ആശ്വാസം കൈക്കൊൾവാൻ അവൾക്കു മനസ്സില്ല (യിരമ്യ. 31:15).

10. മിസ്രയിമിൽനിന്നു ഞാൻ എന്റെ മകനെ വിളിച്ചു (ഹോശേയ 11:1).

11. അവൻ യഹോവയുടെ മുമ്പാകെ വളരും (യെശ. 53:2).

12. എളിയവരോട് സദ്വർത്തമാനം ഘോഷിപ്പാൻ യഹോവ എന്നെ അഭിഷേകം ചെയ്തിരിക്കുന്നു (യെശ. 61:1).

13. അന്നു കുരുടന്മാരുടെ കണ്ണു തുറന്നുവരും. ചെകിടന്മാരുടെ ചെവി അടഞ്ഞിരിക്കയില്ല. ഊമന്റെ നാവ് പാടും. മുടന്തൻ മാനിനെപ്പോലെ ചാടും (യെശ. 35:5–6).

14. ഞാൻ ഉപമ പ്രസ്താവിപ്പാൻ വായ് തുറക്കും. പുരാതന കടങ്കഥകളെ ഞാൻ പറയും (സങ്കീ. 78:2).

15. സാക്ഷാൽ നമ്മുടെ രോഗങ്ങളെ അവൻ വഹിച്ചു; നമ്മുടെ വേദനകളെ അവൻ ചുമന്നു. (യെശ. 53:4).

16. സെബുലൂൻ ദേശത്തിനും നപ്താലി ദേശത്തിനും ....................യോർദ്ദാനക്കരെയുള്ള ജാതികളുടെ മണ്ഡലത്തിനു മഹത്വം വരുത്തും. ഇരുട്ടിൽ നടന്ന ജനം വലിയോരു വെളിച്ചംകണ്ടു. (യെശ. 9:1,2)

17. ചതഞ്ഞ ഓട ഒടിച്ചുകളകയില്ല. പുകയുന്ന തിരി കെടുത്തിക്കളകയില്ല. അവൻ സത്യത്തോടെ ന്യായം പ്രസ്താവിക്കും. (യെശ. 42:3)

## നിവൃത്തി

8. കിഴക്കുനിന്നു വിദ്വാന്മാർ യെരുശലേമിൽ എത്തി. യഹൂദന്മാരുടെ രാജാവായി പിറന്നവൻ എവിടെ? ഞങ്ങൾ അവനെ നമസ്കരിപ്പാൻ വന്നിരിക്കുന്നു എന്നു പറഞ്ഞു. വീണ് അവനെ നമസ്കരിച്ചു. നിക്ഷേപ പാത്രങ്ങളെ തുറന്ന് പൊന്നും കുന്തുരുക്കവും മൂരും കാഴ്ച വച്ചു (മത്താ. 2:2–11).

9. ഹെരോദാവു വളരെ കോപിച്ചു രണ്ടുവയസ്സും താഴെയുമുള്ള ആൺകുട്ടികളെ ഒക്കെയും ബേത്ലഹേമിലും അതിന്റെ എല്ലാ അതിരുകളിലും ആളയച്ചു കൊല്ലിച്ചു. രാമയിൽ.... എന്നു യിരമ്യ പ്രവാചകൻ മുഖാന്തരം അരുളിച്ചെയ്തത് അന്ന് നിവൃത്തിയായി (മത്താ. 2:16–18).

10. ശിശുവിനെയും അമ്മയെയും കൂട്ടിക്കൊണ്ടു മിസ്രയീമിലേക്കു പോയി അവിടെ പാർത്തു. കർത്താവു പ്രവാചകൻ മുഖാന്തരം അരുളിച്ചെയ്തതു നിവൃത്തിയാകുവാൻ ഇടവന്നു (മത്താ. 2:14–15).

11. യേശുവോ ദൈവത്തിന്റെയും മനുഷ്യരുടെയും കൃപയിൽ വളർന്നു. (ലൂക്കോ. 2:52).

12. യെശയ്യാ പ്രവാചകന്റെ പുസ്തകം അവൻവിടുർത്തി. ദരിദ്രൻമാരോടു സുവിശേഷം അറിയിപ്പാൻ....എന്ന സ്ഥലം കണ്ടു. ഈ തിരുവെഴുത്തിന് നിവൃത്തി വന്നിരിക്കുന്നു എന്നു പറഞ്ഞു. (ലൂക്കോ 4:17–21)

13. യേശു അവരോട്: കുരുടൻ കാണുന്നു. ചെകിടൻ കേൾക്കുന്നു. കേൾക്കയും കാണുകയും ചെയ്യുന്നത് യോഹന്നാനെ ചെന്നറിയിപ്പിൻ. (മത്താ: 11:5)

14. യേശു പുരുഷാരത്തോടു ഉപമകളായി പറഞ്ഞു. ഉപമ കൂടാതെ ഒന്നും പറഞ്ഞില്ല. പ്രവാചകൻ പറഞ്ഞത് നിവൃത്തിയാകാൻസംഗതിവന്നു. (മത്താ. 13:34,35)

15. അവൻ ദുരാത്മാക്കളെയും പുറത്താക്കി സകല ദീനക്കാർക്കും സൗഖ്യം വരുത്തി. അവൻ നമ്മുടെ ബലഹീനതകളെ എടുത്തു വ്യാധികളെ ചുമന്നു എന്നു യെശയ്യാ പ്രവാചകൻ പറഞ്ഞത് നിവൃത്തിയാകുവാൻതന്നെ. (മത്താ 8: 16,17)

16. സെബുലൂൻദേശവും നപ്താലിദേശവും കടൽക്കരയിലും യോർദാനക്കരെയുള്ള ജാതികളുടെ ഗലീലയിലും ഇങ്ങനെ ഇരുട്ടിൽ ഇരിക്കുന്ന ജനം വലിയൊരു വെളിച്ചം കണ്ടു. മരണത്തിന്റെ ദേശത്തിലും നിഴലിലും ഇരുന്നവർക്കു പ്രകാശം ഉദിച്ചു എന്നു യെശയ്യാ പ്രവാചകൻമുഖാന്തരം അരുളിച്ചെയ്തതു നിവൃത്തിയാകാൻ ഇടവന്നു. (മത്താ. 14:16).

17. ചതഞ്ഞ ഓട ഒടിച്ചുകളകയില്ല........ എന്നിങ്ങനെ യെശയ്യാ പ്രവാചകൻ മുഖാന്തരം അരുളിച്ചെയ്തതു നിവൃത്തിയാകുവാൻസംഗതിവന്നു. (മത്താ. 12:19,20)

## പ്രവചനം

18. നിങ്ങൾ വഴിയിൽവച്ചു നശിക്കാതിരിക്കുവാൻ പുത്രനെ ചുംബിപ്പിൻ (സങ്കീ: 2:11)

19. മനുഷ്യപുത്രനോടു സദൃശനായ ഒരുത്തൻ ആകാശമേഘങ്ങളോടെ വരുന്നതു കണ്ടു. (ദാനി 7:13)

20. കന്യക ഗർഭിണിയായി ഒരു മകനെ പ്രസവിക്കും. അവന് ഇമ്മാനുവേൽ എന്ന് പേർ വിളിക്കും. (യെശ. 7:14)

21. ദൈവം, നിന്റെദൈവം നിന്നെ ആനന്ദതൈലംകൊണ്ടു അഭിഷേകം ചെയ്തിരിക്കുന്നു. (സങ്കീ: 45:7)

22. യഹോവ എന്റെ കർത്താവിനോടു അരുളിച്ചെയ്യുന്നത് (സങ്കീ: 110:1)

23. ദാവീദിന്റെ സിംഹാസനത്തിലും അവന്റെ രാജത്വത്തിലും അവൻ അതിനെ സ്ഥാപിച്ചു നിലനിർത്തും. (യെശ. 9:7).

24. ഒരു ഇടയനെപ്പോലെ അവൻ തന്റെ ആട്ടിൻകൂട്ടത്തെ മേയിക്കും. (യെശ. 40:11)

25. നിന്നെപ്പോലെ ഒരു പ്രവാചകനെ ഞാൻ അവർക്കു അവരുടെ സഹോദരൻമാരുടെ ഇടയിൽ നിന്നും എഴുന്നേല്പിച്ചു കൊടുക്കും. (ആവർത്ത. 18:18)

26. അതിക്രമംവിട്ടു തിരിയുന്നവർക്കു അവൻ വീണ്ടെടുപ്പുകാരനായി വരും. (യെശ. 59:20)

27. അവന് യഹോവ നമ്മുടെ നീതി എന്നു പേർ പറയും. (യിര 23:6)

28. നിന്റെ സന്തതിമുഖാന്തരം ഭൂമിയിലെ സകല ജാതികളും അനുഗ്രഹിക്കപ്പെടും. (ഉല്പ. 22:18)

29. നിന്റെ ആലയത്തെക്കുറിച്ചുള്ളഎരിവ് എന്നെ തിന്നുകളഞ്ഞു. (സങ്കീ: 69:9)

30. സീയോൻപുത്രിയെ ഉച്ചത്തിൽഘോഷിച്ചാനന്ദിക്ക ഇതാ, നിന്റെ രാജാവ് നിന്റെ അടുക്കൽ വരുന്നു. അവൻ കഴുതപ്പുറത്തും ചെറുകഴുതപ്പുറത്തും കയറിവരുന്നു. (സഖ 9.9)

## നിവൃത്തി

18. ഇവൻ എന്റെ പ്രിയപുത്രൻ, ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു. ഇവന് ചെവികൊടുപ്പിൻ. (മത്താ: 17:5)

19. മനുഷ്യപുത്രൻ സർവ്വശക്തന്റെ വലത്തുഭാഗത്തു ഇരിക്കുന്നതും ആകാശമേഘങ്ങളെ വാഹനമാക്കി വരുന്നതും നിങ്ങൾ കാണും. (മത്താ. 26:64).

20. അവനു ദൈവം നമ്മോടുകൂടെ എന്നർത്ഥമുള്ള ഇമ്മാനുവേൽ എന്നു പേർ വിളിക്കും. എന്നു പ്രവാചകൻ മുഖാന്തിരം അരുളിച്ചെയ്തതു നിവൃത്തിയാകാൻ ഇതൊക്കെയും സംഭവിച്ചു. (മത്താ 1: 22,23).

21. പുത്രനോടോ. ദൈവം നിന്നെ ആനന്ദതൈലംകൊണ്ട് അഭിഷേകം ചെയ്തിരിക്കുന്നു എന്നു പറയുന്നു. (എബ്രാ: 1:9)

22. തോമസ് അവനോട്, എന്റെ കർത്താവും എന്റെ ദൈവവുമായുള്ളോവേ എന്നു പറഞ്ഞു (യോഹ. 20:28).

23. കർത്താവായ ദൈവം അവന്റെ പിതാവായ ദാവീദിന്റെ സിംഹാസനം അവന് കൊടുക്കും. അവൻ യാക്കോബ് ഗൃഹത്തിന് എന്നേക്കും രാജാവായിരിക്കും. (ലൂക്കോ 1:22).

24. ഞാൻ നല്ല ഇടയൻ ആകുന്നു. (യോഹ: 10:9)

25. സകല ജനത്തിനും മുമ്പാകെ പ്രവൃത്തിയിലും വാക്കിലും ശക്തിയുള്ള പ്രവാചകനായ നസറായനായ യേശു. (ലൂക്കോ: 24:19)

26. അവൻ നമുക്കു ദൈവത്തിങ്കൽനിന്നു ജ്ഞാനവും, നീതിയും, വീണ്ടെടുപ്പും ആയിത്തീർന്നു. (1 കൊരി: 1:30).

27. അവൻ നമുക്കു ദൈവത്തിങ്കൽനിന്നു ജ്ഞാനവും നീതിയും ആയിത്തീർന്നു. (1 കൊ. 1:30)

28. ജാതികൾ സുവിശേഷത്താൽ ക്രിസ്തുയേശുവിൽ കൂട്ടവകാശികളും വാഗ്ദത്തത്തിൽ പങ്കാളികളും ആകണം. (എഫേ: 3:6).

29. അപ്പോൾ അവന്റെശിഷ്യൻമാർഅവന്റെ ആലയത്തെക്കുറിച്ചുള്ള എരിവ് എന്നെ തിന്നുകളഞ്ഞു എന്നു എഴുതിയിരിക്കുന്നതു ഓർത്തു. (യോഹ: 2:17)

30. സീയോൻ പുത്രിയോട് ഇതാ നിന്റെ രാജാവ് സൗമ്യനായി കഴുതപ്പുറത്തും വാഹനമൃഗത്തിന്റെ കുട്ടിയുടെ പുറത്തും കയറി നിന്റെ അടുക്കൽ വരുന്നുവെന്നിങ്ങനെ പ്രവാചകൻ മുഖാന്തരം അരുളിച്ചെയ്തതിനു നിവൃത്തി വരുവാൻ ഇതു സംഭവിച്ചു. (മത്താ.21. 4: 5)

(തുടരും)

പുസ്തകപരിചയക്കുറിപ്പ്:

# ഡയക്കോണിയാ അഥവാ ശുശ്രൂഷ (iii)

വർഗീസ് ദാനിയേൽ, തിരുവനന്തപുരം

ഡയക്കോണിയ സഭയുടെ കെട്ടുപണിയുടെ ഒരു സുപ്രധാന വശമാണ്. സഭയുടെ കെട്ടുപണി തന്നെ (oikodone or upbuilding) ഡയക്കോണിയയ്ക്കുവേണ്ടിയാണ്. സഭയുടെ കെട്ടുപണി ഡയക്കോണിയക്കുവേണ്ടി, ഡയക്കോണിയയാൽ നടത്തേണ്ടതാണ്. ഇതിന് രണ്ട് മാനമുണ്ട്. ലോകജനതയ്ക്കുവേണ്ടി ആരാധനയിലൂടെ ദൈവത്തെ ശുശ്രൂഷിക്കുകയും, സഹവാസികളായ മനുഷ്യരെ ദൈവത്തിന്റെ പേരിൽ ശുശ്രൂഷിക്കുകയും ചെയ്യുക എന്നതാണ്. സഭ ലോകത്തിനുവേണ്ടി ദൈവത്തോട് പ്രാർത്ഥിക്കുകയും, ദൈവത്തിന്റെ അനുഗ്രഹവും സ്നേഹവും കരുണയും സുവിശേഷവും ക്രിസ്തേതരർക്ക് നൽകുകയും ചെയ്യുന്നതിലൂടെ സഭയുടെ കെട്ടുപണി നടത്തപ്പെടുന്നു. ആത്മീകവരമായ സ്നേഹത്തിന് സമാനമായി മറ്റൊരു വരമില്ല സഭയുടെ കെട്ടുപണിക്ക്.

യഥാർത്ഥ ഡയക്കോണിയ പൂർത്തീകരിക്കുന്നത് നിരന്തരം ക്ലേശമനുഭവിക്കുന്ന ദൈവിക ശുശ്രൂഷയിലൂടെയാണ്. മററുള്ളവർക്കുവേണ്ടി കഷ്ടമനുഭവിക്കുന്ന ദൈവശുശ്രൂഷയ്ക്ക് ഏററവും വലിയ മാതൃകയാണ് ക്രിസ്തു. കഷ്ടതയനുഭവിക്കുന്ന ദാസന്റെ ഉദാഹരണങ്ങൾ വേദപുസ്തകത്തിൽ വളരെയുണ്ട്. എന്നാൽ നാം ചെയ്യുന്ന ഡയക്കോണിയ ക്ലേശരഹിതവും വേദനരഹിതവും, അപായമില്ലാത്തതും എതിർപ്പുകളില്ലാത്തതും ആകുമ്പോൾ നാം ഏതോ പ്രലോഭനങ്ങളിൽ വീണിരിക്കുകയാണെന്ന് അനുമാനിക്കാം. ഒരു അപ്പോസ്തലന്റെ യോഗ്യതകൾ പൗലോസ് ശ്ലീഹാ നന്നായി വെളിപ്പെടുത്തിയിട്ടുണ്ട്. ദൈവശുശ്രൂഷയിലൂടെ കഷ്ടതയനുഭവിക്കുന്ന ദാസനാകുമ്പോഴാണ് ക്രിസ്ത്യാനികൾ തെരഞ്ഞെടുക്കപ്പെട്ട രാജകീയ പുരോഹിതവർഗ്ഗമാകുന്നത്.

ഇസ്രായേലിനെ തെരഞ്ഞെടുക്കപ്പെട്ട പുരോഹിതവർഗ്ഗമാക്കിയത് ഭൂമിയിലെ സകല ജാതികൾക്കും വേണ്ടിയാണ്. ജാതികൾക്ക് അവർ വെളിച്ചമാവേണ്ടവരാണ്. ജാതികൾക്കുവേണ്ടി ദൈവത്തിന്റെ മുമ്പിൽ അവരുടെ പുരോഹിതനായി നിന്ന് ദൈവവെളിച്ചം ജനതയുടെ മേൽ പതിപ്പിച്ച് അവരെ വെളിച്ചത്തിൽ വഴിനടത്തണം. ക്രിസ്തുവിനുവേണ്ടി വേദനയനുഭവിക്കുന്ന ശുശ്രൂഷകനാണ് ദൈവത്തിന്റെ മഹാപുരോഹിതൻ. ജാതികൾക്കുവേണ്ടി ശുശ്രൂഷയർപ്പിക്കുകയും മാദ്ധ്യസ്ഥം വഹിക്കുകയും ചെയ്യുന്ന പുരോഹിതന് തന്റെ ജീവനെത്തന്നെ മറുവിലയായി കൊടുക്കുന്ന രാജാവിന്റെ മാതൃകയാണ് ക്രിസ്തു കുരിശിലൂടെ നമ്മെ കാണിച്ചുതന്നത് രാജകീയ പുരോഹിതവർഗ്ഗമാകുന്നതിനുള്ള കെട്ടുപണി നടത്തുകയെന്നതാണ് യഥാർത്ഥ ക്രിസ്തീയ ശുശ്രൂഷ. (oikodome for the royal Priesthood)

പാപവും മരണവും നിറഞ്ഞ പാതാളത്തെ കീഴടക്കുക എന്നതാണ് സഭയുടെ ദൗത്യം. അതോടൊപ്പം ദൈവത്തിന്റെ വാതിൽ തുറന്നുകൊടുക്കണം. പാതാളത്തെ കീഴടക്കുക എന്നാൽ പാപത്തെ പൊറുക്കാനും നിത്യജീവനിലേക്ക് നയിക്കാനുമുള്ള ശക്തി ഉണ്ടാവുക എന്നതാണ്. ദൈവ ഉദ്ദേശത്തിന് സമർപ്പിക്കുന്ന ദൈവമക്കളാകുക എന്നത് സഭയുടെ ദൗത്യമാണ്. സഭയുടെ ശുശ്രൂഷയെന്നത് ക്രിസ്തുവിന്റെ ഈലോക ശുശ്രൂഷയിൽ പങ്കാളിയാവുക എന്നതാണ്. ഇത് സഭയുടെ മാത്രം കുത്തകയല്ല. ക്രിസ്തുവിന്റെ ശുശ്രൂഷയിൽ പങ്കാളിയാകാനുള്ള സഭയുടെ പ്രാപ്തി ദൈവതിരുനാമവാഹകരായിരിക്കുന്ന അവസ്ഥയ്ക്ക് ആനുപാതികമാണ്. സാമൂഹ്യശാസ്ത്രപരമായി,

# പുതിയ എപ്പിസ്ക്കോപ്പന്മാർക്ക് മെത്രാസനങ്ങൾ

1990 ജൂൺ 30–ാം തീയതി വാഴിക്കപ്പെട്ട എപ്പിസ്കോപ്പാമാരായ കുറിയാക്കോസ് മാർ ക്ലീമ്മീസ്, ഇയ്യോബ് മാർ പീലക്സീനോസ്, സഖറിയാ മാർ അന്തോനിയോസ്, മാത്യൂസ് മാർ സേവേറിയോസ്, ഗീവർഗീസ് മാർ കൂറീലോസ് എന്നീ തിരുമേനിമാർക്ക് യഥാക്രമം സുൽത്താൻബത്തേരി മെത്രാപ്പോലീത്താ, ഡൽഹി അസിസ്റ്റൻറ്, കൊച്ചി മെത്രാപ്പോലീത്താ, കോട്ടയം സെൻട്രൽ അസിസ്റ്റൻറ്, ബോംബെ അസിസ്റ്റൻറ് എന്നീ ചുമതലകൾ നൽകുന്നതാണ്.

**1991** ജൂൺ 14–ാംതീയതി രാവിലെ കൂടിയ മലങ്കര അസോസ്യേഷൻ മാനേജിംഗ് കമ്മററിയുടെ ഏകകണ്ഠമായ ശുപാർശയനുസരിച്ച് അന്നേദിവസം ഉച്ചകഴിഞ്ഞ് കൂടിയ പ. എപ്പിസ്കോപ്പൽ സുന്നഹദോസാണ് ഈ തീരുമാനം എടുത്തത്.

കൊല്ലം മെത്രാസനത്തിൻെറ അസിസ്റ്റൻറ് മാർ എപ്പിപ്പാനിയോസ് തിരുമേനിയേയും തുമ്പമൺ മെത്രാസന അസിസ്റ്റൻറ് മാർ യൗസേബിയോസ് തിരുമേനിയേയും ആ മെത്രാസനങ്ങളുടെ പൂർണ്ണ ചുമതലയുള്ള മെത്രാപ്പോലീത്താമാരായും നിയമിക്കുന്നതിനു തീരുമാനിച്ചു.

മാനേജിംഗ്കമ്മററിയിലും പ. സുന്നഹദോസിലും പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ ആദ്ധ്യക്ഷം വഹിച്ചു. മാർ തേയോഫീലോസ്, മാർ തീമോത്തിയോസ്, മാർ ഒസ്താത്തിയോസ്, മാർ ഗ്രീഗോറിയോസ്, മാർ പക്കോമിയോസ്, മാർ ബർന്നബാസ്, മാർ ദീവന്നാസ്യോസ്, മാർ ദീയസ്ക്കോറോസ്, മാർ എപ്പിപ്പാനിയോസ്, മാർ അത്താനാസ്യോസ്, മാർ യൗസേബിയോസ്, മാർ മിലീത്തിയോസ് എന്നീ തിരുമേനിമാരും പ്രത്യേക ക്ഷണപ്രകാരം അഭിനവ എപ്പിസ്ക്കോപ്പൻമാർ അഞ്ചു പേരും മാനേജിംഗ് കമ്മിററിയിലെ ബഹുഭൂരിപക്ഷം അംഗങ്ങളും യോഗത്തിൽ സംബന്ധിച്ചു.

രാവിലെ പ. ബാവാതിരുമനസുകൊണ്ട് സെമിനാരി ചാപ്പലിൽ വി. കുർബാന അർപ്പിച്ചു. 10 മണിക്ക് വി. വേദപുസ്തക വായനയോടും പ്രാർത്ഥനയോടുംകൂടെയാണ് മാനേജിംഗ്കമ്മററി ആരംഭിച്ചത്. പ. ബാവാതിരുമനസുകൊണ്ട് കാതോലിക്കാ സ്ഥാനാരോഹിതനായശേഷംആദ്യം കൂടുന്ന സഭാമാനേജിംഗ് കമ്മററി പ. ബാവായെയും അഭിനവ എപ്പിസ്ക്കോപ്പൻമാരെയും അനുമോദിക്കുകയുണ്ടായി. ഇതിലേക്കുള്ള പ്രമേയങ്ങൾ സഭാസെക്രട്ടറി മി. എം. ററി. പോളും, സഭാ വൈദിക ട്രസ്ററി ഫാ. മത്തായി നൂറനാലും അവതരിപ്പിച്ചത് യോഗം ഭക്തിയാദരവുകളോടെ പാസാക്കി.

തുടർന്ന് പ. ബാവാ ചെയ്ത അദ്ധ്യക്ഷ പ്രസംഗത്തിൽ തൻെറ മുൻഗാമി പ. ബസേലിയോസ് മാത്യൂസ് പ്രഥമൻബാവായുടെ സേവനങ്ങളെ മുക്തകണ്ഠം പ്രശംസിച്ചു. തിരുമേനി രോഗിയായി കഴിയുന്നെങ്കിലും അദ്ദേഹത്തിൻെറ അനുഗ്രഹാശിസുകളോടെയാണ് എല്ലാ കാര്യങ്ങളും ചെയ്യുന്നതെന്നും അദ്ദേഹത്തിനുവേണ്ടി എല്ലാവരും പ്രാർത്ഥിക്കണമെന്നും പ്രസ്താവിക്കുകയുണ്ടായി. ''ഞാൻ മോശയുടെകൂടെ ഇരിക്കുന്നതുപോലെ നിന്നോടുകൂടെയും ഇരിക്കും'' എന്ന് യഹോവയായ ദൈവം ജോഷ്വായോട് അരുളിച്ചെയ്ത വാക്കുകൾ ഉദ്ധരിച്ചുകൊണ്ട് തൻെറ മുൻഗാമികളോടുകൂടെ ഇരുന്ന് അവരെ ബലപ്പെടുത്തി സഭയെ നയിക്കുന്നതിനു അവർക്കു ശക്തി നൽകിയതുപോലെ ബലഹീനനായ തനിക്കും ശക്തി നൽകുന്നതിന് എല്ലാവരും തനിക്കുവേണ്ടി പ്രാർത്ഥിക്കണമെന്ന് പ. ബാവാ അഭ്യർത്ഥിച്ചു.

തുടർന്ന് പത്മശ്രീ ലഭിച്ച ഡോ. കെ. എം. ചെറിയാനെയും, Y. M.C.A. South West India Regional President ആയി തിരഞ്ഞെടുക്കപ്പെട്ട മി. പൈലിപ്പിള്ളയേയും അവരുടെ ബഹുമതിലബ്ധിയിൽ അനുമോദിച്ചു.

തുമ്പമൺ മെത്രാസനാധിപൻ, പ. സുന്നഹദോസ് സെക്രട്ടറി, പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ അസിസ്റ്റൻറ്, തുടങ്ങി അനവധി

---

എണ്ണത്തിലും സമ്പത്തിലും സ്ഥാപനങ്ങളിലും സഭ വളരുകയാവാം. എന്നാൽ അവയെല്ലാം അഗ്നിക്ക് ഇരയാകുന്ന വെറും വൈയ്ക്കോൽ മാത്രമാണ്. സ്ഥാപനവൽക്കരണവും പ്രവർത്തന പരിപാടികളും നോക്കി സഭയുടെ വളർച്ചയും ശുശ്രൂഷയും അളക്കുന്ന പ്രവണത ശരിയേ അല്ല. ദൈവം സ്നേഹമായതിനാൽ സഭയുടെ സ്ഥാപനങ്ങളും പ്രവർത്തനങ്ങളും സ്നേഹത്തിൽനിന്ന് ഉത്ഭവിക്കുന്നതാകണം. അല്ലാത്തപക്ഷം സ്ഥാപനങ്ങളും പ്രവർത്തനപരിപാടികളും അർത്ഥരഹിതമാണ്. മർദ്ദനത്തിലും അനീതിയിലും ചൂഷണത്തിലും കഴിയുന്നവർക്ക് വാതിൽ തുറന്നുകൊടുത്ത് സമാധാനത്തിൻെറ ശാന്തജലാശയവും, നീതിസമൂഹത്തിൻെറ പുൽത്തകിടിയും കാണാൻ കഴിയുന്ന ദേശീയവും അന്തർദ്ദേശീയവുമായ അവസ്ഥയിലേക്ക് ജനതയെ നയിക്കുക എന്നത് സഭയുടെ പ്രധാന ശുശ്രൂഷയാണ്.

—o—

# ബജററുപ്രസംഗം

## സഭാസെക്രട്ടറി എം. ററി. പോൾ

14–6–1991–ലെ മാനേജിംഗ്കമ്മററി യോഗത്തിൽ അസോസ്യേഷൻ സെക്രട്ടറി എം. ററി. പോൾ ചെയ്ത പ്രസംഗത്തിന്റെ സംക്ഷിപ്ത രൂപം

പ. ബാവാ തിരുമേനി, അഭിവന്ദ്യ തിരുമേനിമാരേ, ബഹുമാനപ്പെട്ട റമ്പാച്ചന്മാരേ, കോറെപ്പിസ്കോപ്പാമാരേ, വൈദികരേ, സഹ മാനേജിംഗ് കമ്മററി അംഗങ്ങളേ,

1990–91 ബജററ് വർഷം നമ്മുടെ സഭയെ സംബന്ധിച്ചിടത്തോളം വളരെ സംഭവബഹുലമായിരുന്നു. ദീർഘനാളായി നടന്നുവരുന്ന വ്യവഹാരത്തിന് കേരളത്തിലെ നീതിന്യായ പീഠത്തിൽനിന്ന് പ്രധാന വാദഗതികളിൽ നമുക്കനുകൂലമായ തീർപ്പ് കൽപ്പിക്കുകയുണ്ടായി. എന്നാൽ സുപ്രീം കോടതിയിൽ അപ്പീൽ നൽകുവാനായി എതിർ കക്ഷിക്ക് അനുവാദം ലഭിച്ചിരിക്കുകയാണ്. ഭാരിച്ച പണച്ചിലവും ദീർഘമായ കാത്തിരിപ്പും ഇനിയും ആവശ്യമായിട്ടിരിക്കുന്നു. വ്യവഹാരം കൂടാതെ, എന്നാൽ തത്വങ്ങളെ ഒട്ടുംതന്നെ ബലികഴിക്കാതെ, അന്ത്യോക്ക്യൻ സഭയും അതിന് ഇവിടെ പിന്തുണ നൽകുന്ന നമ്മുടെ സഹോദരങ്ങളുമായി സമാധാനപരമായ ഒരു വഴി കണ്ടെത്തുവാൻ സാധിക്കണമെന്ന് ആത്മാർത്ഥമായി ആഗ്രഹിക്കുന്നു. കാലത്തിന്റെയും സഭയുടെയും ഒരു ആവശ്യമാണിത്. പരമകാരുണ്യവാനായ ദൈവം നമ്മുടെ അടുത്ത ബജററിനു മുമ്പ് അത്ഭുതങ്ങൾ പ്രവർത്തിക്കുമെന്ന് ഞാൻ ആശിച്ചുപോകുകയാണ്.

കഴിഞ്ഞ നാൽപത് വർഷത്തോളം മെത്രാപ്പോലീത്തായും, കഴിഞ്ഞ പതിനഞ്ചു വർഷത്തോളം നമ്മുടെ സഭയുടെ പ്രധാന മേലദ്ധ്യക്ഷനുമായിരുന്ന നി. വ. ദി. മ. ശ്രീ. മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമനസുകൊണ്ട് കഴിഞ്ഞ ഒൻപതു മാസത്തോളമായി ആലസ്യവിധേയനായിരിക്കുകയാണല്ലൊ.

സഭയുടെ വളരെ നിർണ്ണായകമായ ഒരു ഘട്ടത്തിൽ ധീരമായ നേതൃത്വം നൽകിയ പ. പിതാവിനോട് സഭയൊട്ടാകെയുള്ള സ്നേഹബഹുമാനാദരവുകൾ പ്രകടിപ്പിക്കുവാനും അദ്ദേഹത്തിന്റെ രോഗശാന്തിക്കായി ദൈവംതമ്പുരാന്റെ അളവററ കൃപ ഉണ്ടാകുന്നതിനും നിങ്ങളോടൊപ്പം ഞാനും പ്രാർത്ഥിക്കുന്നു.

ആലസ്യവിധേയനായപ്പോൾതന്നെ തന്റെ പിൻഗാമിയായി തിരഞ്ഞെടുത്ത് അംഗീകാരം ലഭിച്ചിട്ടുള്ള നിയുക്ത കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയെ വരുത്തി സഭയുടെ സുഗമമായ ഭരണസംവിധാനം വേണ്ടസമയത്ത് നിർവിഘ്നം മുന്നോട്ടു കൊണ്ടുപോകുവാൻ വലിയ ബാവാ നിർദ്ദേശം കൊടുത്തിരുന്നെങ്കിലും സാങ്കേതിക കാരണങ്ങളാൽ ഭരണയന്ത്രം നിയന്ത്രിച്ചിരുന്നത് ഈ അടുത്തകാലം വരെയും മൂന്ന് അഭിവന്ദ്യ തിരുമേനിമാരടങ്ങിയ ഒരു കൗൺസിൽ ആയിരുന്നു. എന്നാൽ സാങ്കേതിക പ്രശ്നങ്ങൾ തീർന്ന മുറയ്ക്ക് പ. സുന്നഹദോസിന്റെ തീരുമാനപ്രകാരം ഇക്കഴിഞ്ഞ ഏപ്രിൽ

---

ച്ചുമതലകൾ സ്തുത്യർഹമായി നിർവ്വഹിച്ച അഭിവന്ദ്യ ദാനിയേൽ മാർ പീലക്സീനോസ് തിരുമനസിലെ ദേഹവിയോഗത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തുകയും തിരുമേനിയെ അനുസ്മരിച്ചു പ്രാർത്ഥിക്കുകയും ചെയ്തു. മുൻ പ്രധാനമന്ത്രി രാജീവ്ഗാന്ധിയുടെ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തി. വെരി.റവ. ജോർജ് സഖറിയാ കോറെപ്പിസ്ക്കോപ്പാ, ആരക്കുന്നം കെ.ററി. സഖറിയാ കോറെപ്പിസ്കോപ്പാ, പി. എം. തോമസ്, പി. ജെ. ജേക്കബ്, കെ. വി. ഏബ്രഹാം എന്നിവരുടെ നിര്യാണത്തിലും യോഗം അനുശോചനം രേഖപ്പെടുത്തുകയും അവരുടെ ആത്മാവിനുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്തു.

ചോദ്യോത്തരങ്ങളെ തുടർന്ന് സഭാസെക്രട്ടറി മി. എം. ററി. പോൾ ഒരു പ്രസംഗത്തോടെ ബജററ് പ്രസംഗം അന്യത്ര) അവതരിപ്പിച്ചു. ചർച്ചകൾക്കുശേഷം മാനേജിംഗ്കമ്മററിയുടെ ഭരണസീമയിലുള്ള സ്ഥാപനങ്ങളുടെ (A ഷെഡിയൂൾ)

1991–92–ലെ 1.278 കോടി രൂപയുടെ ബജററ് യോഗം പാസാക്കി.

സഭാവികസനഫണ്ട്, ചർച്ച് അക്കൗണ്ട്സ് കമ്മററി, A. B. Wing–ന്റെ ഭരണഘടനാഭേദഗതി, മത്സര പരീക്ഷാകേന്ദ്രങ്ങൾ സ്ഥാപിക്കുന്നതിനുള്ള നിയമാവലി, പബ്ളിക്റിലേഷൻസ് കമ്മററി നിയമാവലിഭേദഗതി, കാതോലിക്കേററ് ഓഫീസ് പുനസംഘടനാകമ്മററിറിപ്പോർട്ട് എന്നീ വിഷയങ്ങൾ അടുത്ത കമ്മററിയിലേക്ക് മാററിവയ്ക്കുകയും അതിലേക്കു പ്രത്യേകമായി ഒരു മാനേജിംഗ്കമ്മററി ആഗസ്ററ് 23–ാംതീയതി കൂടണമെന്നു തീരുമാനിക്കുകയും ചെയ്തു.

വൈദികരുടെ ശമ്പളപരിഷ്ക്കരണം സംബന്ധിച്ചു പഠിക്കുന്നതിന് ഒരു കമ്മററിയെ ചുമതലപ്പെടുത്തണമെന്നും തീരുമാനിച്ചു.

പ്രാർത്ഥനയോടും പ. ബാവാതിരുമനസിലെ ആശീർവാദത്തോടുംകൂടി മീററിംഗ് അവസാനിച്ചു.



ഇരുപത്തൊൻപതിന് പരിശുദ്ധ സഭയ്ക്ക് ഒരു പുതിയ കാതോലിക്കാബാവായെയും ഈ കമ്മററിക്ക് അദ്ധ്യക്ഷനായി ഒരു പുതിയ മലങ്കര മെത്രാപ്പോലീത്തായെയും ലഭിച്ചിരിക്കുകയാണ്. വളരെ കുറഞ്ഞ സമയത്തിനുള്ളിൽ, വളരെ പരിമിതിക്കുള്ളിൽ നിന്നുകൊണ്ട് സഭയൊട്ടാകെ നോക്കിപ്പാർത്തിരുന്ന പ. കാതോലിക്കാ സ്ഥാനാരോഹണം ഏററവും അച്ചടക്കപൂർവവും ഭക്തിനിർഭരവുമാക്കാൻ സംഘാടകർ അങ്ങേയററം പരിശ്രമിച്ചു. അത് എത്രമാത്രം വിജയം വരിച്ചു എന്ന് വിധിക്കേണ്ടത് അതിൽ പങ്കുകൊണ്ട സഭാംഗങ്ങളാണ്. തുടർന്നു നടന്ന എപ്പിസ്കോപ്പാ പട്ടംകൊട ശുശ്രൂഷയിലും സഭയൊട്ടാകെയുള്ള പരിപൂർണ്ണ സഹകരണം സംഘാടകർക്ക് ലഭിച്ചു എന്ന് നന്ദിപൂർവ്വം സ്മരിക്കുന്നു.

1991–92–ലെ ബജററ് ഇനങ്ങൾ നിങ്ങളുടെ കയ്യിൽ എത്തിയിട്ട് ദിവസങ്ങളായിക്കാണും. കഴിഞ്ഞ ഒരു കൊല്ലത്തെ പ്രവർത്തനങ്ങൾ വിലയിരുത്തുകയും കോട്ടങ്ങളും വീഴ്ചകളും കണ്ടുപിടിച്ച് അവ ഒഴിവാക്കുകയും, നേട്ടങ്ങളിൽ അഭിമാനപൂർവ്വം ആഹ്ളാദിക്കുകയും അവകൾ കൂടുതൽ ശ്രദ്ധാപൂർവം ഉന്നതശ്രേണികളിലെത്തിയ്ക്കുകയും ചെയ്യുക എന്നതാണ് ബജററ് നിർദ്ദേശങ്ങൾ കൊണ്ടുദ്ദേശിക്കുന്നത് എന്നു വിശ്വസിക്കുന്നു.

ആവിധത്തിൽ നോക്കുമ്പോൾ വളരെ അധികം പരാജയബോധമുണ്ട്. സഭയുടെ ദൗത്യനിർവഹണത്തിൽ ഒഴിച്ചുകൂടാൻ പാടില്ലാത്ത ഏററവും കുറഞ്ഞ പരിപാടികൾപോലും വെട്ടിച്ചുരുക്കേണ്ടിവന്നില്ലേയെന്ന് ഞാൻ സംശയിച്ചുപോകുകയാണ്. കാതോലിക്കാദിനപ്പിരിവിലൂടെ നാം ഇരുപതു ലക്ഷം രൂപയെങ്കിലും സമാഹരിച്ചിരുന്നു എങ്കിൽതന്നെ കഴിഞ്ഞ വർഷം ഇരുപത്താറ് ലക്ഷം രൂപയുടെ കമ്മി ബജററാണ് അവതരിപ്പിച്ചത്. എന്നാൽ കഴിഞ്ഞ സാമ്പത്തികവർഷത്തിൽ പതിനഞ്ച് ലക്ഷത്തോടടുത്തു മാത്രമെ കാതോലിക്കാ ദിനപ്പിരിവായി നമുക്ക് സമാഹരിക്കാനായുള്ളു. ഒരു പരിധിവരെ ഗൾഫ് രാജ്യങ്ങളിലെ പ്രതിസന്ധി ഇതിന് കാരണമായിരുന്നിരിക്കാം.

എന്നാൽ എത്രനാൾ ഗൾഫ് രാജ്യങ്ങളിൽനിന്നും പണം വരുത്തി നമ്മുടെ കൊച്ചു കേരളത്തിലെ സഭാ പ്രവർത്തനങ്ങൾ താങ്ങി നിർത്താനാവുമെന്നത് ചിന്തിച്ച് പരിഹാരമുണ്ടാക്കേണ്ടതായ ഒരു വിഷയമാണ്. സഭയോട് സ്നേഹമുള്ള പുറത്തുള്ള സഭാമക്കൾ നൽകുന്ന തുകകൾ ഏതു പേരിലായാലും ദൈനംദിന ചിലവുകൾക്ക് ഉപയോഗിക്കാതെ സ്ഥായിയായി ആദായം ലഭിക്കുന്ന ഒരു സ്ഥിരനിക്ഷേപത്തിലൂടെ അതിൻെറ പലിശ മാത്രം ഉപയോഗിക്കുകയും, നിത്യ ചിലവുകൾക്ക് രാജ്യത്തിനുള്ളിലെ വിഭവ സമാഹരണത്തിലൂടെ മാത്രം പണം കണ്ടെത്തുകയും വരവനുസരിച്ചുമാത്രം ചിലവു ചെയ്യുകയും ഇരുന്നിരുന്നെങ്കിൽ നമുക്ക് നല്ല ഒരു നിക്ഷേപം മുതൽകൂട്ടായി ഉണ്ടാകുമായിരുന്നു. ഒരു പരിധിവരെ ഈ ഉദ്ദേശ്യം മുമ്പിൽ കണ്ടുകൊണ്ടാണ് മുൻ മാനേജിംഗ് കമ്മററി ''ചർച്ച് ഡെവലപ്പ്മെൻറ് ഫണ്ട്'' എന്ന പേരിൽ ഒരു സംരംഭത്തിന് അംഗീകാരം നൽകുകയും അതിൻെറ പ്രാരംഭ പ്രവർത്തനങ്ങൾ തുടങ്ങിവയ്ക്കുകയും ചെയ്തത്. അതിൻെറ വിനിമയത്തെപ്പററി എല്ലാ വശങ്ങളും അഭിപ്രായങ്ങളും സ്വീകരിച്ച് ഉൾക്കൊള്ളിച്ചുകൊണ്ട് വർക്കിംഗ് കമ്മററി അവതരിപ്പിക്കുന്ന നിയമാവലി അംഗീകരിച്ച് അതിനുള്ള കമ്മററിയെ തിരഞ്ഞെടുത്ത് പ്രവർത്തനങ്ങളുമായി മുമ്പോട്ടു പോയില്ലെങ്കിൽ നമ്മുടെ ഭാവിപ്രവർത്തനങ്ങൾക്ക് സാമ്പത്തികമായി വലിയ പ്രതിസന്ധികൾ നേരിടേണ്ടിവരുമെന്നുള്ളതിനാൽ നിങ്ങൾ ഏവരുടെയും സഹകരണം ഇക്കാര്യത്തിൽ അങ്ങേയററം പ്രതീക്ഷിക്കുകയാണ്. ഈ പ്രക്രിയ സഭയുടെ പുരോഗതിക്ക് ഒഴിച്ചുകൂടാൻ പാടില്ലാത്തവയാണ്. അതിനോടു സഹകരിക്കുക, അവനവന് കഴിവുള്ളത് ചെയ്യുക. നമ്മുടെ ദൗത്യം നിർവഹിക്കുവാൻ സഹായിക്കുക.

90—91–ലെ കേരളത്തിലുള്ള പള്ളികളിൽ നിന്നുള്ള കാതോലിക്കാ ദിനപ്പിരിവിനെപ്പററി ഒരവലോകനം നടത്തുവാൻ ശ്രമിച്ചതിൽ ശരാശരി കുടുംബം ഒന്നിന് 33 പൈസയിൽ തുടങ്ങി ഏഴുപത്തിയെട്ട് രൂപവരെയാണ് തന്നിട്ടുള്ളത് എന്നു കാണുകയുണ്ടായി. നമുക്ക് ദൈവദത്തമായി ലഭിച്ചിട്ടുള്ള വകകളുമായി ഇതിനെ തട്ടിച്ചുനോക്കുമ്പോൾ ഇത് എത്ര തുഛമാണെന്ന് ചൂണ്ടിക്കാണിക്കേണ്ട കാര്യമുണ്ടെന്നു തോന്നുന്നില്ല. അഭിവന്ദ്യ തിരുമേനിമാരും ബഹു. വൈദികരും മാനേജിംഗ് കമ്മററി അംഗങ്ങളും ഇടവകപള്ളി ഭരണച്ചുമതലയുള്ളവരും വേണ്ടത്ര ശുഷ്ക്കാന്തി ഇക്കാര്യത്തിൽ കാണിച്ചാൽ ഇന്നുള്ളതിൽനിന്നും വളരെ വ്യത്യസ്തമായ ഒരു ചിത്രം തീർച്ചയായും ഉണ്ടാകും. പരി. ബാവതിരുമനസിലെ നേതൃത്വത്തിൽ കുറഞ്ഞപക്ഷം രണ്ട് മേല്പട്ടക്കാർ ചേർന്ന ഒരു സംഘം ആളുകൾ എല്ലാ വർഷവും കേരളത്തിലുള്ള ഭദ്രാസനകേന്ദ്രങ്ങളിൽ സഭാദിനാഘോഷങ്ങൾക്കും അതിൻെറഭാഗമായ കാതോലിക്കദിനപ്പിരിവ് ഉൽഘാടനം ചെയ്യുവാനും പിരിവ് സ്വീകരിക്കുവാനും പോകുന്ന പതിവ് തുടങ്ങിയിട്ട് ഉദ്ദേശം 16 കൊല്ലത്തിനു മേലേയായി, ഓരോ കേന്ദ്രത്തിലും ബഹു. വൈദികരും മാനേജിംഗ്കമ്മററിഅംഗങ്ങളും ഉൾപ്പെടെ ഏകദേശം 300—350 പേർ ഉണ്ടായിരിക്കേണ്ട സ്ഥാനത്ത കണ്ടുവരുന്നത് 75 പേർ, ഏറിയാൽ 100 പേരാണ്. ഈ സംരംഭത്തിൽ വേണ്ടത്രപങ്കു വഹിക്കാതിരിക്കുന്നതിന് പല ന്യായങ്ങളും കാണും. എന്നാൽ സ്വയം ഏറെറടുത്ത വിളിക്ക് യോഗ്യമായാണോ ഇക്കാര്യത്തിൽ നാം പ്രവർത്തിക്കുന്നതെന്ന് സഭാസ്നേഹികളായ എല്ലാവരും അവരുടെ പ്രതിനിധികളായി ഇവിടെ എത്തിയിരിക്കുന്ന നിങ്ങളേവരും സ്വയം ചോദിക്കുവാൻ ഈയവസരത്തിൽ ഞാനഭ്യർത്ഥിക്കുന്നു. 150 ലക്ഷം രൂപ നമുക്കീയിനത്തിൽ നിഷ്പ്രയാസം സമാഹരിക്കാമെങ്കിലും അനുഭവത്തിൻെറ വെളിച്ചത്തിലും പ്രായോഗികതയിൽമാത്രം വിശ്വസിക്കുന്നരാളെന്നനിലയിലും 91-92–ൽ കേവലം 17 ലക്ഷം രൂപായ്ക്കുള്ള വരവ് മാത്രം

പ്രതീക്ഷിച്ചുകൊണ്ടാണ് ഈ ബജററിൽ ചെലവിനങ്ങൾക്ക് വകകൊള്ളിച്ചിട്ടുള്ളത്.

കാതോലിക്കേററ് ഓഫീസ് പുന:സംഘടന, നവീകരണം എന്നിവയ്ക്കായി നാം ശുപാർശചെയ്ത് പരി. ബാവ തിരുമനസ്സുകൊണ്ട് നിയമിച്ച കമ്മററി അവരുടെ ജോലി ഭംഗിയായും സന്ദർഭോചിതമായും അവതരിപ്പിച്ചത് വർക്കിംഗ് കമ്മററി പര്യാലോചിച്ച് മാനേജിംഗ്കമ്മററിയുടെ പരിഗണനയ്ക്കായി അയച്ചിരിക്കുകയാണ്. പ്രസ്തുത റിപ്പോർട്ട് അംഗീകരിച്ച് നടപ്പാക്കാനനുവദിക്കുന്ന മുറയ്ക്ക് പരി. ബാവാ തിരുമേനിയുടെ ആശീർവാദത്തോടുകൂടി ഈ പദ്ധതി രണ്ടു വർഷത്തിനുള്ളിൽ പൂർണ്ണമായ തോതിൽ നടപ്പാക്കാമെന്ന് ദൈവത്തിൽ പ്രത്യാശിക്കുന്നു.

വൈദിക ശമ്പളപദ്ധതി പരിഷ്ക്കരിക്കേണ്ടതിന്റെ ആവശ്യകതയും കഴിഞ്ഞ ബജററിൽ പരാമർശിക്കുകയുണ്ടായി. എന്നാൽ സാമ്പത്തിക പരാധീനതകൾമൂലം ഒന്നുംതന്നെ ഇക്കാര്യത്തിൽ ചെയ്യുവാൻ സാധിച്ചിട്ടില്ല. ഇത് മാററിയെടുക്കുവാനായി ഒരുചെറിയ കാൽവെപ്പ് എന്നുള്ള നിലക്ക്കഴിഞ്ഞ വർഷം ചിലവായതിനേക്കാൾ ഒരുലക്ഷത്തിപതിനോരായിരം രൂപ ഇക്കൊല്ലത്തെ ബജററിൽ വകയിരുത്തിയിട്ടുണ്ട്. ഈ ആവശ്യത്തിന് കഴിവുള്ള പള്ളികളിൽനിന്നും മററു മാർഗ്ഗങ്ങളിലൂടെയും വേണ്ട പണം കണ്ടെത്താമെന്നുള്ള പ്രതീക്ഷയിൽ Additional Income anticipated എന്ന ഇനത്തിൽ 24–ൽപരം ലക്ഷം രൂപ കൊള്ളിച്ചിട്ടുള്ളതിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. കഴിവുള്ള എല്ലാ മാർഗ്ഗങ്ങളിലൂടെയും ഈ ഒരിനത്തിന് മുൻഗണന നല്കി പ്രവർത്തിക്കുമെന്ന് കേന്ദ്രഭരണ സംവിധാനത്തിന്റെ പേരിൽ വാഗ്ദാനം ചെയ്യുന്നതോടൊപ്പം നമ്മുടെ എല്ലാ പള്ളികളെയും ഏകോപിപ്പിച്ച് പ്രവർത്തിപ്പിക്കുവാൻ ഈ സഭയിലെ അംഗങ്ങൾക്കുള്ള ചുമതല ചൂണ്ടിക്കാണിക്കുവാൻ ഞാനീയവസരം ഉപയോഗിക്കുകയാണ്.

തൊഴിലവസരക്കമ്മററി കഴിഞ്ഞ ബജററ്സമ്മേളനത്തിലൂടെ നിർദ്ദേശിക്കപ്പെടുകയും പരി. ബാവാ തിരുമനസ്സുകൊണ്ട് ആ കമ്മററിയെ നിയമിക്കുകയും ചെയ്തു. കമ്മററി ഇതിനകംതന്നെ പലതവണ കൂടുകയും പല നിർദ്ദേശങ്ങൾ പരിഗണിക്കുകയും ചെയ്തിട്ടുണ്ട്. പെരുമ്പാവൂരും അടൂരും രണ്ട് സെമിനാറുകൾ നടത്തി. ഒന്നോ രണ്ടോ സെമിനാറുകൾകൂടി ആസൂത്രണം ചെയ്യുന്നുണ്ട്. ഈ സെമിനാറുകളിലും കമ്മററിയുടെ പരിഗണനകളിലുംകൂടെ വ്യക്തമായി ചില പദ്ധതികൾ രൂപംകൊണ്ടുവരുന്നതായിട്ടാണറിയുന്നത്. ഇതിനകം തന്നെ 6 പേർ സ്വയമായി വ്യവസായ സംരംഭങ്ങൾക്ക് ആരംഭം കുറിച്ചതായി അറിയുകയുണ്ടായി. വരുന്ന രണ്ടുമൂന്നു മാസങ്ങൾക്കുള്ളിൽ ഒരു ആസൂത്രിത പദ്ധതി ഈ യോഗത്തിൽ അവതരിപ്പിക്കുവാനും ഭേദഗതികൾ വേണ്ടിവന്നാൽ അവയെ ഉൾക്കൊള്ളിച്ചുകൊണ്ട് നമ്മുടെ സഭയുടേതായ ഒരു ചെറിയ സംരംഭം തുടങ്ങിവെയ്ക്കുവാനും സാധിക്കുമെന്ന് പ്രതീക്ഷിക്കുന്നു. തുടങ്ങുന്ന പദ്ധതിക്ക് മാനേജിംഗ് കമ്മററിയുടെ അംഗീകാരത്തിനു വിധേയമായി ഉപയോഗിക്കുവാൻ ഈ ബജററിൽ 2 ലക്ഷംരൂപ വകയിരുത്തിട്ടുണ്ട്.

പാർപ്പിടസൗകര്യങ്ങൾ സഭാംഗങ്ങൾക്കെല്ലാം ഉണ്ടാക്കുവാൻ സഹായിക്കുന്ന ഒരു പദ്ധതി കണ്ടുപിടിച്ച് നടപ്പിലാക്കുവാൻ ഒരു കമ്മററിയെ ഭരമേല്പിച്ചിട്ടുണ്ട്. കമ്മററിയുടെ കൺവീനറായി നിയമിക്കപ്പെട്ടിട്ടുത് ശ്രീ. ഏ. കെ. തോമസാണ്. കമ്മററി എത്രയുംവേഗം പ്രവർത്തനനിരതമാകുമെന്നും അവരുടെ നിർദ്ദേശങ്ങൾ അധികം താമസിയാതെ ഈ കമ്മററിയുടെ മുമ്പാകെ വരുമെന്നും പ്രതീക്ഷിക്കുന്നു. പദ്ധതിയുടെ ചിലവിനത്തിലേക്കായി 2 ലക്ഷംരൂപാ ബജററിൽ വകയിരുത്തിയിട്ടുണ്ട്.

രൂക്ഷമായ തൊഴിലില്ലായ്മയുടെ നാനാവശങ്ങളും ചിന്തിച്ച അവസരത്തിൽ ഗവൺമെൻറിലും അർദ്ധഗവൺമെൻറ് സ്ഥാപനങ്ങളിലുമുള്ള നിയമനങ്ങളിൽ നമ്മുടെ സഭാംഗങ്ങൾക്ക് വേണ്ടത്ര പ്രാതിനിദ്ധ്യം ലഭിക്കുന്നില്ലെന്നും അതിനു കാരണം മുൻപത്തേപ്പോലെ നമ്മുടെ കുട്ടികൾക്ക് പരീക്ഷകളിൽ അവരുടെ യോഗ്യതകൾ തെളിയിക്കുവാനുള്ള പരിശീലനവും അദ്ധ്യയനവും ലഭിക്കുന്നില്ലെന്നും കാണുകയുണ്ടായി. അതിനു പരിഹാരം കണ്ടെത്തേണ്ടത് ഒരടിയന്തിരാവശ്യമായി അഭിപ്രായങ്ങൾ ഉയർന്നുവന്ന മുറയ്ക്ക് രണ്ടു നിർദ്ദേശങ്ങൾ വരികയും അത് പ്രാവർത്തികമാക്കുവാനുള്ള രണ്ടു കമ്മററികളെ ഭരമേല്പിക്കുകയും ചെയ്തു. ആ കമ്മററികളുടെ റിപ്പോർട്ടും അതോടൊപ്പം അതിന്റെ സഭാപരമായ ഭരണസംവിധാനത്തെപ്പററി അസോസിയേഷൻ സെക്രട്ടറി എന്ന നിലയ്ക്ക് എന്റെ അഭിപ്രായങ്ങളും രേഖപ്പെടുത്തിയ നിർദ്ദേശങ്ങളും വർക്കിംഗ്കമ്മററിയിൽകൂടി നിങ്ങളുടെ മുമ്പാകെ സമർപ്പിച്ചിട്ടുണ്ട്. നിങ്ങളുടെ അനുഗ്രഹാശിസുകൾ ഈ പദ്ധതികൾക്ക് ഉണ്ടാവുമെന്നും തിരുവനന്തപുരത്ത് സഭാവകയായി കേന്ദ്രഗവൺമെൻറിലും സംസ്ഥാന ഗവൺമെൻറിലുമുള്ള ഒന്നാംഗ്രേഡ് ലാവണങ്ങളിലേക്ക് യോഗ്യതനേടത്തക്കവിധമുള്ള ഒരു Academy യും കോട്ടയത്ത് മററുള്ള മത്സരപ്പരീക്ഷകൾക്ക് വേണ്ടത്ര പ്രാഗത്ഭ്യം നേടിക്കൊടുക്കത്തക്ക വിധത്തിൽ ഒരു Institute ഉം തുടങ്ങുവാൻ ശ്രമങ്ങൾ നടന്നുവരികയാണ്. ഈസംരംഭങ്ങൾക്കായി ഇക്കൊല്ലത്തെ ബജററിൽ 5 ലക്ഷം രൂപാ വകകൊള്ളിച്ചിട്ടുണ്ട്. നിങ്ങളുടെ വിലയേറിയ അഭിപ്രായങ്ങളും ഭേദഗതികൾ വേണമെന്നുണ്ടെങ്കിൽ അവയെ ഉൾക്കൊള്ളിച്ചും ഈ പദ്ധതികൾക്ക് അംഗീകാരം തരുന്ന മുറയ്ക്ക് ഈ സ്ഥാപനങ്ങൾ പ്രാവർത്തികമാക്കണമെന്നും ആശിക്കുന്നു. ശ്രീമാൻമാരായ സി. കെ. കൊച്ചുകോശി, എ. കെ. തോമസ് എന്നിവരുടേയും പ്രഗത്ഭരായ മററു സഭാംഗങ്ങളുടേയും സേവനങ്ങൾ ഇതിനായി ലഭ്യമാകുംഎന്ന് എടുത്തുപറയുവാൻ എനിക്ക് സന്തോഷമുണ്ട്. കോട്ടയത്തു തുടങ്ങുന്ന Institute വിജയകരമായി മുമ്പോട്ടു

# പ. ബാവായിക്ക് ആശംസകൾ

## സാമുവൽ കൂടൽ

1. അത്യുന്നതൻ, താൻ തിരഞ്ഞെടുക്കാത്തവൻ
അത്യുന്നതങ്ങളിലെത്തുകില്ല;
ഇസ്രായേലിൻെറ മഹാരഥരാജനാ—
ദാവീദജപാലനായിരുന്നു!

2. ദേവാംശസംഭവ പുണ്യപിറവിയേ
ദീപംപോൽ ഭൂവിൽ പ്രകാശമേകൂ;
സ്വന്തജനത്തിനു വക്കീലിനെയവൻ
വിക്കനാം മോശയിൽ കണ്ടതുപോൽ!

3. ചിട്ട നശിച്ച സുറിയാനി മക്കളെ
തിട്ടം കലിയുഗത്തിൽ നയിക്കാൻ,
കർത്തൻ കരുതി 'പുതുശ്ശേരിലഴികത്തു'
നിക്കറിട്ടോടിയ 'കൊച്ചുണ്ണൂണ്ണിയെ'!

4. ചിത്രം പ്രസന്നം, നറുമുല്ലതോല്ക്കുമാ—
മുത്തണിപ്പൂക്കളാം പല്ലുമെല്ലെ,
ചെപ്പടിവിദ്യപോലൊട്ടുകാണിച്ചോ'ന്നീ—
മാത്യു' ചിരിച്ചാൽ മധുരമേറും!

5. ദൈവം പ്രസാദിച്ച പൈതലാ നാട്ടുകാർ—
ക്കെല്ലാർക്കും നല്ലോരു കണ്ണിലുണ്ണി
പള്ളി—പള്ളിക്കൂടമെല്ലായിടത്തിലും
'നല്ല മാത്യൂസായ്'' നിറഞ്ഞു പിന്നെ:

6. അപ്പൻെറയിംഗിതമൊട്ടും ഗണിക്കാതാ—
ക്രൂശിനോടുള്ളതിവാഞ്ഛയാലെ,
അമ്മ പിണങ്ങീട്ടും പൂർണ്ണവ്രതനായി—
'ട്ടോതറയിൽ' കഷ്ടമേററുവാങ്ങി!

7. മാലാഖയെപ്പോൽ ചിരിക്കുമാ മാത്യൂച്ച—
നോമനപ്പേര'ന്നെയിഞ്ചലച്ചൻ'!
'ധ്യാനഗുരു'പിന്ന റമ്പാനായ് മെത്രാനായ്
'കൊച്ചുതിരുമേനി' കൊല്ലമേററു!

8. കാലമാ 'കൂറിലോസെ'ന്ന നാമത്തിനെ
കാതോലിക്കോസാം' വിശേഷമൂട്ടി!
ധന്യനേ, പുണ്യനിമിഷ ഭൂജാതനേ
വർണ്ണങ്ങളെത്ര പേരോടു ചേർന്നു?!

9. 'ദേവലോക'ത്തൊരു ദേവാംശജാതൻെറ
ചേലാർന്നയോലും പ്രവേശമായി!
ലക്ഷം ഹൃദയങ്ങളോക്സിയോസ്
പാടിയാ—
പുണ്യപിതാവിനെ സ്ഥാനമേററി!

10. ഞാനും വിനയമാർന്നായിരം പ്രാർത്ഥന—
പ്പൂക്കളാലാശംസാമാല കോർത്തു;
പൊന്നു തിരുമേനീ അങ്ങേയ്ക്കയയ്ക്കുന്നു
പൊന്നാമനസാലെ സ്വീകരിക്കൂ.... ★

---

പോകുന്ന മുറയ്ക്ക് കൊല്ലം, തിരുവനന്തപുരം, എറണാകുളം, കോഴിക്കോട് എന്നീ സ്ഥലങ്ങളിലേക്കും ഇത്തരം സ്ഥാപനങ്ങൾ വരും കൊല്ലങ്ങളിൽ വ്യാപിപ്പിക്കാം എന്ന് പ്രതീക്ഷിക്കുന്നു.

തൊണ്ണൂററിഒന്ന് ഇനങ്ങളിലായി മൊത്തം 13 കോടിയിൽപരം രൂപായുടെ ബജററാണ് നമ്മുടെ മുമ്പാകെ ഉള്ളത്. പല സ്ഥാപനങ്ങളുടേയും ഭദ്രാസന കേന്ദ്രങ്ങളുടെയും ബജററ് ഇതുവരെ ലഭിച്ചിട്ടില്ലാത്തതിനാൽ നമ്മുടെ ബജററിൻെറ ഒരു പൂർണ്ണ രൂപമാണ് ഇത് എന്ന് അവകാശപ്പെടുന്നില്ലാ.

87–88, 88–89, 89–90 എന്നീ വർഷങ്ങളിലും ഈ നാലിനങ്ങളിലുമുള്ള ശരിക്കണക്കുകൾ ഉദ്ധരിക്കുന്നതോടൊപ്പം 90–91, 91–92 എന്നീ വർഷങ്ങളിലെ ബജററുകളും താഴെ ചേർത്തിരിക്കുന്നു.

| | Actuals | | | Budget | Budget |
|---|---|---|---|---|---|
| ഇനം | 87–89 (കോടി) | 88–89 (കോടി) | 89–90 (കോടി) | 90–91 (കോടി | 91–92 (കോടി) |
| A | 0.769 | 0.906 | 0.723 | 1.400 | 1.278 |
| B | 2.772 | 2.739 | 3.255 | 2.400 | 3.368 |
| C | 2.342 | 2.521 | 2.593 | 7.463 | 6.968 |
| D | 0.930 | 0.636 | 1.725 | 1.759 | 1.540 |
| ആകെ | 6.813 | 6.802 | 8.296 | 13.022 | 13.154 |

ബജററ് പ്രസംഗം അവസാനിപ്പിക്കുന്നതിന് മുമ്പ് ഒരു പ്രശ്നംകൂടി നിങ്ങളുടെ ശ്രദ്ധയ്ക്കും തീരുമാനത്തിനുമായി മുമ്പോട്ടു വയ്ക്കുകയാണ്. പാത്രിയർക്കീസ് കക്ഷിയിലുള്ളവരുമായുള്ള ഭിന്നതകൾക്ക് പുറമെ നമ്മുടെയിടയിൽതന്നെ അഭിപ്രായവ്യാസങ്ങൾ വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്. അവകൾ പലതും കേസുകളിൽ ചെന്നവസാനിച്ചിരിക്കുന്നു. കേസുകൾമൂലമുള്ള പണവും, മനുഷ്യപ്രയത്നവും നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയാണ്. ഇതിനൊരറുതി വരുത്തുവാൻ ഒരു സീനിയർ മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ, നിഷ്പക്ഷമതികളെന്ന് പൊതുവെ സമ്മതരായ വൈദികരും അത്മായക്കാരും ഉൾപ്പെട്ട എട്ടു പേരിൽ കൂടാത്ത ഒരു സ്ഥിരം ആർബിട്രേഷൻ സംവിധാനം (ആർബിട്രേഷൻ ബോർഡ്) ഔദ്യോഗികമായോ, അനൗദ്യോഗികമായോ പ. ബാവാ തിരുമേനിയെ സഹായിക്കുവാൻ ഉണ്ടായിരിക്കുന്നത് അഭികാമ്യമായിരിക്കുമെന്ന് കരുതുന്നു. നിങ്ങൾക്കേവർക്കും നന്ദി.

—o—

# സഭാവാർത്തകൾ

## പരിശുദ്ധ മത്യൂസ് പ്രഥമൻ ബാവാ

പ. ബസേലിയോസ് മാർ തോമ്മാ മത്യൂസ് പ്രഥമൻ ബാവാ തിരുമനസിലെ ആരോഗ്യസ്ഥിതി മെച്ചപ്പെട്ടുകൊണ്ടിരിക്കുന്നു എന്ന സന്തോഷവാർത്ത സഭാംഗങ്ങളെ അറിയിക്കുന്നു. എല്ലാ ദിവസവും യാമപ്രാർത്ഥനകൾ മുടങ്ങാതെ പ. ബാവായുടെ മുറിയിൽ നടത്തുകയും അതിൽ തിരുമേനി ശ്രദ്ധയോടുകൂടി പങ്കുകൊള്ളുകയും ചെയ്യുന്നുണ്ട്. ഞായറാഴ്ച ദിവസങ്ങളിൽ വി. കുർബാന അനുഭവിക്കും. വി. കുർബാന തിരുമേനിക്കു കേൾക്കത്തക്കവണ്ണം മുറിയിലേക്ക് ഉച്ചഭാഷിണി ഘടിപ്പിച്ചിട്ടുണ്ട്. എന്നും രാവിലെ ഫിസിയോതിറപ്പിസ്റ്റ് (വ്യായാമം). ഡോക്ടർ വന്ന് ചികിത്സകൾ നടത്തും. സ്വാധീനം കുറഞ്ഞിരുന്ന വലത്തുകാലിന് ബലം ലഭിച്ചുകൊണ്ടിരിക്കുന്നു. എന്നും രാവിലെ ഡോക്ടറുടെ സഹായത്തോടുകൂടി കുറെ നടക്കും. സംസാരത്തിൽ ചില വാക്കുകൾ ഒക്കെ വ്യക്തമാകുന്നുണ്ട്. കൂടുതൽ സമയവും കസേരയിൽ ഇരുന്ന് പുസ്തകങ്ങളും പത്രങ്ങളും മററും വായിച്ചുകേൾക്കുകയും ററി. വി. കാണുകയും സന്ദർശകരെ സന്തോഷപൂർവ്വം സ്വീകരിക്കുകയും ചെയ്യുന്നുണ്ട്. രാത്രിയിൽ സാധാരണ രീതിയിലുള്ള ഉറക്കവും ഉണ്ട്. തിരുമനസിലെ പൊതുവെയുള്ള ആരോഗ്യനില (General Condition) വളരെ തൃപ്തികരമാണെന്ന് ഡോക്ടറന്മാർ അഭിപ്രായപ്പെടുന്നു. അത് ക്രമേണ മെച്ചപ്പെട്ടുകൊണ്ടുമാണിരിക്കുന്നത്.

## മൂന്നു പ്രൊജക്ററുകൾ

(ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ)

കഴിഞ്ഞ കഷ്ടാനുഭവാഴ്ചയിൽ ഷാർജയിൽ ശുശ്രൂഷകൾ നടത്തുകയും തുടർന്ന് അബൂദാബി, ബഹറിൻ എന്നീ പള്ളികൾ സന്ദർശിക്കുകയും ചെയ്തപ്പോൾ ആ പള്ളിക്കാർ ചില പ്രോജക്ററുകൾ ഏറെറടുത്തു എന്നതിൽ അതിയായ സന്തോഷമുണ്ട്.

### 1) ഷാർജ

യുവജനപ്രസ്ഥാനത്തിന്റെ കുന്നംകുളത്തുള്ള സെന്റർ പണിത വകയിലുള്ള ഒന്നരലക്ഷം രൂപായുടെ കടം ഷാർജാ പള്ളിക്കാർ വീട്ടണമെന്ന നിർദേശം ഞാൻ നൽകുകയുണ്ടായി. അവർ ഉത്സാഹത്തോടെ അതിൽ സഹകരിച്ചു. യൂത്ത് സെന്ററിന്റെ മുകളിലത്തെ നിലയിലുള്ള ചാപ്പലിൽ "Donated by Sharja St. Gregorios Church" എന്നെഴുതുന്നതിന് ഉദ്ദേശിക്കുന്നു.

### 2) അബൂദാബി

പന്ത്രണ്ട് ഏക്കർ നിലവും വററാത്ത കുളവും പമ്പുസെററുകളും യാച്ചാരം ബാലഗ്രാമിന്റെ തൊട്ടടുത്തുള്ളത് വാങ്ങിത്തരണമെന്ന് അബൂദാബി പള്ളിക്കാരോടു പറഞ്ഞു. ബാലഗ്രാമിന്റെ ഭക്ഷണത്തിനുള്ള നെല്ല് അവിടെനിന്ന് കിട്ടും. കുറെ നെല്ല് വിൽക്കാനും സാധിക്കും. മൂന്നു ലക്ഷം രൂപയാണ് അതിനു വേണ്ടത്. അതിൽ പകുതിയോളം ലഭിച്ചുകഴിഞ്ഞു. "Abu Dhabi St. George Paddy Field" എന്ന് അതിനു നാമകരണം ചെയ്യണമെന്ന് ഉദ്ദേശിക്കുന്നു. ഇപ്പോൾ 53 കുഞ്ഞുങ്ങളാണ് ബാലഗ്രാമിലുള്ളത്.

അബൂദാബിയുടെ കീഴിലുള്ള ഒരു കോൺഗ്രിഗേഷനാണ് അൽ അയിൻ. അവിടത്തെ പ്രാർത്ഥനയോഗം ബാലഗ്രാമിനുവേണ്ടി ഒരേക്കർ സ്ഥലം വാങ്ങുന്നതിനുള്ള 24000 രൂപാ തന്നു. രണ്ടു വ്യക്തികൾ ചേർന്ന് വേറെ ഒരേക്കറിനുള്ള വില നൽകാമെന്നു സമ്മതിച്ചിട്ടുമുണ്ട്.

### 3) ബഹറിൻ

പുതുപ്പാടി ബാലഭവന് ഒരു വാൻ വാങ്ങുന്ന പ്രോജക്ററാണ് ബഹറിൻ പള്ളിക്കാരെ ഭരമേല്പിച്ചത്. അതിന് 160000 രൂപാ ലഭിച്ചുകഴിഞ്ഞു. മുമ്പ് ഇക്കാര്യത്തിനുതന്നെ ഈ ഇടവക 20000 രൂപാ തന്നിട്ടുണ്ടെന്ന കാര്യം പ്രത്യേകം പ്രസ്താവ്യമാണ്. വാനിൽ "Donated by St. Mary's Church Behrain" എന്ന് എഴുതുന്നതാണ്.

ദുബായ് പള്ളിക്കാർ പുതിയ പള്ളി പണിയുന്നതിന്റെ ബദ്ധപ്പാടിലാണ്. അവരും സംഭാവനകൾ നൽകി. മേൽപറഞ്ഞ പ്രോജക്ററുകൾക്ക് ഉദാരമായി സംഭാവന ചെയ്ത എല്ലാവരോടും അവിടത്തെ ബ. വികാരിയച്ചന്മാരോടുമുള്ള കൃതജ്ഞത രേഖപ്പെടുത്തുന്നു.

## ദുബായ് പള്ളയിലെ കഷ്ടാനുഭവാഴ്ച

(മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ)

1991–ലെ കഷ്ടാനുഭവാഴ്ച നടത്തുന്നതിന് ദുബായ് പള്ളിക്കാർ സ്വമേധയായി എന്നെ ക്ഷണിച്ചതിനാൽ അവിടെയും അനന്തരം സമീപമുള്ള ഷാർജ, റാസൽഖൈമ, അബുദാബി, അൽ അയിൻ എന്നീ പള്ളികളിലും ശുശ്രൂഷകൾ നടത്തുന്നതിനു സാധിച്ചു. ഇടുക്കി മെത്രാസനത്തിലെ ഇടുക്കി ഓർത്തഡോക്സ് മെഡിക്കൽ സെന്ററെന്ന ആശുപത്രിയുടെ വികസനത്തിന് ദുബായ് പള്ളിയിൽ നിന്നും വനിതാസമാജത്തിൽനിന്നും



1991 ജൂൺ 16–ാം തീയതി 60 വയസ്സു തികഞ്ഞ തുമ്പമൺ മെത്രാസനാധിപൻ ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിക്ക് മലങ്കരസഭയുടെ അഭിനന്ദനങ്ങൾ.

തിരുമനസ്സുകൊണ്ട് കോഴഞ്ചേരി നാരങ്ങാനം പുത്തൻപറമ്പിൽ പി. ജി. തോമസിൻെറയും ശ്രീമതി സാറാമ്മ തോമസിൻെറയും പുത്രനായി 1931 ജൂൺ 16–ന് ജനിച്ചു. ആലുവാ യു. സി. കോളജിൽനിന്ന് ഇൻറർമീഡിയററും, ബി. എസ്സി.യും പാസ്സായി. 1972 ഡിസംബർ 21–ന് ശെമ്മാശുപട്ടവും 1974 ജൂൺ 7–ന് കശീശാ പട്ടവും സ്വീകരിച്ചു. 1954 മുതൽ സതേൺറെയിൽവേയിൽ ഉദ്യോഗസ്ഥനായിരുന്നു. 1962-ൽ ഉദ്യോഗം രാജിവച്ച് സെറാമ്പൂർ കോളേജിൽ ചേർന്ന് വൈദികവിദ്യാഭ്യാസം നടത്തി. സെറാമ്പൂരിൽ നിന്നും ബി.ഡി.യും, ബാംഗ്ലൂർ യു. ററി. കോളജിൽനിന്നും എം.ററി.എച്ചും, ജനീവാ യൂണിവേഴ്സിററിയിൽനിന്ന് ദൈവശാസ്ത്രത്തിൽ പോസ്ററ് ഗ്രാഡ്വേററ് ഡിപ്ലോമായും കരസ്ഥമാക്കി. ദുർഗ്ഗാപ്പൂർ സെൻറ്ജോർജ്ജ്, പുല്ലാട് സെൻറ്ജോർജ്ജ്, ലണ്ടൻ സെൻറ് ഗ്രീഗോറിയോസ്, കുമ്മനം സെൻറ് ജോർജ്ജ് എന്നീ ഇടവകകളിൽ വികാരിയായിരുന്നിട്ടുണ്ട്.

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം ജനറൽസെക്രട്ടറി, കോയമ്പത്തൂർ തടാകം ക്രിസ്തു ശിഷ്യാശ്രമം സുപ്പീരിയർ, സെക്രട്ടറി, കൽക്കട്ടാ ബിഷപ്പ്കോളജ് ലക്ച്ചറർ, ആന്ധ്രാ ദുരിതാശ്വാസ പ്രവർത്തന കമ്മററിയുടെസെക്രട്ടറി, ഓർത്തഡോക്സ് തിയോളജിക്കൽസെമിനാരി സഭാചരിത്രവിഭാഗം അദ്ധ്യാപകൻ എന്നീ വിവിധ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. 1983 മെയ് 14–ന് നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറീലോസ് മെത്രാപ്പോലീത്താ പരുമല സെമിനാരിചാപ്പലിൽവച്ച് റമ്പാൻസ്ഥാനവും 1985 മെയ് 15-ന് പുതിയകാവ് പള്ളിയിൽവച്ച് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻബാവാ ഫീലിപ്പോസ് മാർ യൗസേബിയോസ് എന്നപേരിൽ എപ്പിസ്ക്കോപ്പാസ്ഥാനവും നൽകി. 1985 ആഗസ്ററ് 1 മുതൽ തുമ്പമൺ ഭദ്രാസനത്തിൻെറ അസിസ്ററൻറായി നിയമിതനായ തിരുമേനി 1991 ജൂൺ 14 മുതൽ ഭദ്രാസനത്തിൻെറ മെത്രാപ്പോലീത്തായായി നിയമിക്കപ്പെട്ടു.

സ്ലീബാദാസ സമൂഹത്തിൻെറ അദ്ധ്യക്ഷൻ, സഭാമിഷൻ സൊസൈററി മിഷൻബോർഡ് എന്നിവയുടെ വൈസ്പ്രസിഡൻറ്, മലങ്കര സഭാമാസികയുടെ എഡിറേറാറിയൽ ബോർഡ് വൈസ്പ്രസിഡൻറ് എന്നീ നിലകളിൽ ഇപ്പോൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന തിരുമേനി ഒരു തികഞ്ഞ ചരിത്രകാരനും വേദശാസ്ത്ര പണ്ഡിതനുമാണ്. സഭകളുടെ ലോകകൗൺസിൽ, ക്രിസ്ത്യൻ കോൺഫറൻസ് ഓഫ് ഏഷ്യാ, തുടങ്ങിയ ഒട്ടേറെ രാജ്യാന്തര സമ്മേളനങ്ങളിൽ മലങ്കരസഭയെ പ്രതിനിധീകരിച്ച് പങ്കെടുത്തിട്ടുള്ള തിരുമേനി സംഘാടകൻ, എഴുത്തുകാരൻ, പ്രസംഗകൻ തുടങ്ങിയ തിളക്കമാർന്ന വ്യക്തിത്വത്തിൻെറ ഉടമകൂടിയാണ്.

---

യൂത്ത് മൂവ്മെൻറിൽനിന്നും വ്യക്തികളിൽനിന്നും ഉദാരമായ സംഭാവനകൾ ലഭിച്ചു. ദുബായ് പള്ളി പുതുതായി പണിയുന്നതിനുള്ള തീവ്രമായ പിരിവിൻെറ മദ്ധ്യത്തിലാണ് ഇപ്രകാരം ചെയ്തതെന്നുള്ളത് പ്രത്യേകം പ്രസ്താവ്യമത്രെ. ഇടുക്കിയുടെ പ്രയാസങ്ങൾ അറിഞ്ഞ് പരമാവധി അത്യുൽസാഹമായി പ്രവർത്തിച്ച വികാരി ബ: പി. ജി. വറുഗീസച്ചനോടും ഇടവകാംഗങ്ങളോടും ഉള്ള ഹൃദയം നിറഞ്ഞ നന്ദി രേഖപ്പെടുത്തുകയും ദൈവാനുഗ്രഹത്തിനായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

സമീപമുള്ള മററു പള്ളികളിലെ ഹ്രസ്വമായ സന്ദർശനത്തിൽ അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയുടെ പ്രോജക്ററുകളുടെ കൂട്ടത്തിൽ എനിക്കും നൽകിയ ഉദാരമായ സംഭാവനകളും നന്ദിയോടെ സ്മരിക്കുന്നു. ★

## അനുമോദിച്ചു

തിരുവനന്തപുരം: മെത്രാൻ സ്ഥാനാഭിഷിക്തനായ ഗീവറുഗീസ് മാർ കൂറിലോസ് എപ്പിസ്ക്കോപ്പാ, വൈദികനായ ഫാ. എം. സി. ചെറിയാൻ, S. S. L. C. പരീക്ഷയ്ക്ക് കൂടുതൽ മാർക്കു വാങ്ങിയ യൂണിററംഗം ആൻ ഏലിസബേത്ത് ഫിലിപ്പ് എന്നിവരെ ഓർത്തഡോക്സ് സ്ററുഡൻറ് സെൻററിൽ വിദ്യാർത്ഥി പ്രസ്ഥാനം സീനിയർ വൈസ്പ്രസിഡൻറ് ഡോക്ടർ

## ഓർമ്മദിനം

| ജൂലൈ 16 | ജൂലൈ 20 | ജൂലൈ 30 |
|---|---|---|
|  |  |  |
| വ. ഭി. ശ്രീ. ഗീവർഗീസ് റമ്പാൻ | വ. ഭി. ശ്രീ. കുറിയാക്കോസ് റമ്പാൻ | ഭി. ശ്രീ. ഫാ. റ്റി. വി. ജോർജ് |

തിരുവാങ്കോടു പള്ളിവികാരിയും സെ. മേരീസ് ആശ്രമ സുപ്പീരിയറും ആയിരുന്ന കെ. വി. ഗീവർഗീസ് റമ്പാച്ചന്റെ 21–ാം ചരമവാർഷികം ജൂലൈ 16–ാം തീയതി തിരുവാങ്കോടു പള്ളിയിലും, മലങ്കരസഭാ മാസികയുടെ ചീഫ് എഡിറററായി ദീർഘകാലം സേവനം അനുഷ്ഠിച്ച എം. സി. കുറിയാക്കോസ് റമ്പാച്ചന്റെ 33–ാം ചരമവാർഷികം ജൂലൈ 20–ാം തീയതി പാത്താമുട്ടം സ്ലീബാ പള്ളിയിലും, മലങ്കര സഭയുടെ എഡിറററായി ദീർഘകാലം സേവനം അനുഷ്ഠിച്ച നെടുമാവ് റ്റി. വി. ജോർജ് അച്ചന്റെ 20–ാം ചരമവാർഷികം ജൂലൈ 30–ന് നെടുമാവു പള്ളിയിലും കൊണ്ടാടുന്നതാണ്.

---

എൽസി ഫിലിപ്പിന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗം അനുമോദിച്ചു. സുഗതകുമാരി, ഫാ. ജോൺതോമസ്, ഡീക്കൻ ജോൺസൺ കുമ്പുക്കാട്ട് തുടങ്ങിയവർ പ്രസംഗിച്ചു.

യൂണിററ് സെക്രട്ടറി ഫിലിപ്പ് മാത്യു സ്വാഗതവും സെൻ വറുഗീസ് കൃതജ്ഞതയും പറഞ്ഞു.

### അഭിനവ തിരുമേനിമാർക്ക് സണ്ടേസ്കൂൾ അസോസ്യേഷന്റെ സ്വീകരണം

പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിക്കും, അഭിനവ എപ്പിസ്ക്കോപ്പാ തിരുമേനിമാർക്ക് ഓർത്തഡോക്സ് സണ്ടേസ്കൂൾ അസോസ്യേഷൻ വാർഷികസമ്മേളനത്തോടനുബന്ധിച്ച് സ്വീകരണം നൽകി. ഇതുസംബന്ധിച്ച് സണ്ടേസ്കൂൾകേന്ദ്രമന്ദിരത്തിലെ ജൂബിലിമെമ്മോറിയൽ ഹാളിൽ ചേർന്ന സമ്മേളനത്തിൽ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ ആദ്ധ്യക്ഷം വഹിച്ചു. കൊല്ലം ഭദ്രാസന ഡയറക്ടർ സി. സി. ജോർജ്, മുളന്തുരുത്തി ഡിസ്ട്രിക്ട് അദ്ധ്യാപക പ്രതിനിധി എസ്.കെ.അടൂർ എന്നിവർ തിരുമേനിമാർക്ക് ആശംസകൾ അർപ്പിക്കുകയും അനുമോദനങ്ങൾ നേരുകയുംചെയ്ത് പ്രസംഗിച്ചു. പരിശുദ്ധ ബാവാതിരുമേനിയും ഈയോബ് മാർ പീലക്സീനോസ് തിരുമേനിയും മറുപടി പ്രസംഗം ചെയ്തു. തുടർന്ന് മത്സരപരീക്ഷകളിലും സഹപാഠ്യ മത്സരങ്ങളിലും ഒന്നും രണ്ടും സ്ഥാനങ്ങൾ നേടിയവർക്കുള്ള സമ്മാനങ്ങൾ പരിശുദ്ധ ബാവാ വിതരണം ചെയ്തു. ഡയറക്ടർ ജനറൽ സി. വി. ജോർജ് കോറെപ്പിസ്ക്കോപ്പാ സദസ്സിന് സ്വാഗതവും, കോട്ടയം ഡയറക്ടർ റ്റി. റ്റി. ചാക്കോ കൃതജ്ഞതയും പറഞ്ഞു.

### വാർഷിക സമ്മേളനം

സ്വീകരണസമ്മേളനത്തെ തുടർന്ന് നടന്ന വാർഷികസമ്മേളനത്തിൽ പക്കോമിയോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. ഡയറക്ടർ ജനറൽ അവതരിപ്പിച്ച 1990–ലെ റിപ്പോർട്ടും ട്രഷറാർ പി.സി. ജോസഫ് അവതരിപ്പിച്ച സണ്ടേസ്കൂൾ അസോസ്യേഷന്റെയും ഒ. വി. ബി. എസി-ന്റെയും കഴിഞ്ഞവർഷത്തെ വരവ്ചെലവ് കണക്കും ഈ വർഷത്തെ ബജററുംചർച്ചകൾക്കുശേഷം യോഗം അംഗീകരിച്ചു. പബ്ളിക്കേഷൻ ഓഫീസർ ഫാദർ റ്റി.ജി.സഖറിയ കൃതജ്ഞത പ്രകാശിപ്പിച്ചു.

## പ്രബന്ധമത്സരം

പഴയസെമിനാരിസ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമനസ്സിലെ175-ാം ചരമജൂബിലി ആഘോഷസമാപനത്തോടനുബന്ധിച്ച് സണ്ടേസ്കൂൾ കുട്ടികൾക്കായി ഒരു പ്രബന്ധമത്സരം നടത്തുന്നതിനുള്ള ജൂബിലി ആഘോഷകമ്മററിയുടെ നിർദ്ദേശം സണ്ടേസ്കൂൾ എക്സിക്യൂട്ടീവ്കമ്മററി അംഗീകരിച്ചു. ഈ വർഷത്തെ സണ്ടേസ്കൂൾ സഹപാഠ്യ മത്സരങ്ങളോടു ചേർത്ത് ഭദ്രാസനതലത്തിലും സോണൽ തലത്തിലും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമൻ'' തിരുമേനിയെപ്പററി ഒരു ഉപന്യാസ മത്സരം നടത്തുന്നതാണ്. വിശദവിവരങ്ങൾ സണ്ടേസ്കൂൾ പരീക്ഷകൾ സംബന്ധിച്ച വിജ്ഞാപനത്തിൽ ഉണ്ടായിരിക്കും. ഉപന്യാസമത്സരത്തിനു സഹായകമാകത്തക്കവണ്ണം തിരുമേനിയുടെ ജീവചരിത്രപുസ്തകം 6 രൂപാ വിലയുള്ളത് പോസ്റ്റേജിനുള്ള രണ്ടുരൂപാ സ്റ്റാമ്പ് അയച്ചു കൊടുത്താൽ റവ. ഫാദർ ജോസഫ് പുലിക്കോട്ടിൽ (XIII / 266 മെയിൻറോഡ്, കുന്നംകുളം) അയച്ചു തരുന്നതായിരിക്കും.

## എൻഡോവ്മെൻറ്

പത്താംക്ലാസ്സിൽ ഒന്നാമതു പാസ്സാകുന്ന കുട്ടിക്ക് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ സ്മാരകമായി ഉള്ളാട്ടിൽ മി. ഐസക്ക് തോമസ് ഒരു സ്വർണ്ണമെഡൽ എല്ലാ വർഷവും നൽകികൊണ്ടിരിക്കുന്നുണ്ട്. പത്തിൽ രണ്ടാമതും മൂന്നാമതും പാസ്സാകുന്ന കുട്ടികൾക്ക് സമ്മാനങ്ങൾ നൽകുന്നതിന് ചേപ്പാട്ട് പിരളശ്ശേരിൽ മി. ഡി. ജോർജ് 5000 രൂപയും ഒമ്പതും എട്ടും ക്ലാസ്സുകളിൽ ഒന്നാമത് പാസ്സാകുന്ന കുട്ടികൾക്ക് സമ്മാനത്തിനായി റവ. ഫാദർ ററി. ജി. സഖറിയാ, ശ്രീമതി അന്നമ്മ വർഗീസ് എന്നിവർ 1000 രൂപ വീതവും സോണൽ മത്സരത്തിൽ സീനിയർ വിഭാഗത്തിൽ സിംഗിൾ സോഗിൽ ഒന്നാമതായി ജയിക്കുന്ന കുട്ടികൾക്ക് സമ്മാ

# COURSE FOR PASTORAL CARES IN HEALTH AND HEALING

(Sponsored by the Christian Medical Association of India)

| | | |
|---|---|---|
| Date | : | 16 September, 1991—5 October, 1991 |
| Place | : | Community of St. Stephen, 4 Rajpur Road, New Delhi - 110 054 |
| For whom? | : | Pastors, lay people involved in health-care and professionals in health care. |
| Who to apply to? | : | Chaplain, CMAI, Plot No. 2/A–3 Local Shopping Centre, Janakpuri, New Delhi–110 058 before 10 August 1991 with a registration fee of Rs. 50/- (non-refundable) by M.O. or DD drawn in favour of Christian Medical Association of India. |
| Costs | : | Subsidised by CMAI. |
| No. of seats | : | Only Twenty. |

The course seeks to impart a Christian understanding of health, healing and wholeness, and its implications for pastoral carers and congregations. The participants will be enabled to acquire practical skills in dealing with sickness, disease and grief. Distinguished Christians from medical, theological and pastoral fields will give leadership in the course. Lecturers, role players and practical experience in hospital wards will be used to achieve the goals of the course.

The course is in English, and a working knowledge of English is essential.

Only those candidates sponsored by Churches and Hospitals, Congregations or Christian institutions will be accepted for the course.

For further details contact: Chaplain, CMAI, Plot No. 2/A–3, Local shopping Centre, Janakpuri, New Delhi–110 058.

നത്തിനായി (Cash award) ഫാ. മത്തായി ഇടയനാൽ 3000 രൂപയും സണ്ടേസ്കൂൾ അസോസിയേഷൻെറ പേരിൽ സ്ഥിര നിക്ഷേപം ഇട്ടിട്ടുണ്ട്. സ്ഥിരനിക്ഷേപത്തിൻെറ പലിശകൊണ്ട് സമ്മാനാർഹനാകുന്ന കുട്ടികൾക്ക് ഓരോ വർഷവും സമ്മാനങ്ങൾ നൽകുന്നതായിരിക്കും.

## സൺഡേസ്കൂൾ മത്സരങ്ങളും പരീക്ഷകളും 1991—92

സഹപാഠ്യമത്സരങ്ങൾ

സ്കൂൾതലം—1991 ആഗസ്റ്റ് 18–ാംതീയതി
ഡിസ്ട്രിക്ട് തലം—1991 സെപ്ററംബർ 15–ാംതീയതി
ഭദ്രാസനതലം – 1991 ഒക്ടോബർ 12 ശനി
സോണൽ—1991 നവംബർ 9 ശനി 10.30 മുതൽ

വാർഷികപരീക്ഷ

1991 ഡിസംബർ 1 ഞായർ 2 മുതൽ 4 വരെ (5 മുതൽ 9 വരെ ക്ലാസ്സുകൾക്ക്)

1991 ഡിസംബർ 8 ഞായർ (1 മുതൽ 4 വരെ ക്ലാസ്സുകൾക്ക്)

മത്സരപരീക്ഷ:

1992 ജനുവരി 12 ശനി

## അന്നമ്മ വർക്കി നിര്യാതയായി



അഭിവന്ദ്യ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ തിരുമനസിലെ മാതാവും മുളക്കുളം പൂവത്തുങ്കൽ പുത്തൻപുരയിൽ ഐപ്പ് വർക്കിയുടെ ഭാര്യയുമായ ശ്രീമതി അന്നമ്മ വർക്കി 1991 മെയ് 25–ാം തീയതി കർത്താവിൽ നിദ്രപ്രാപിച്ചു. ശവസംസ്ക്കാരം 26–ാം തീയതി പ. കാതോലിക്കാബാവാ തിരുമനസിലെ പ്രധാന കാർമ്മികത്വത്തിലും മാർ സേവേറിയോസ്, മാർ ബർന്നബാസ്, മാർ കൂറിലോസ്, തോമസ് മാർ അത്താനാസ്യോസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിലും അനേകം വൈദികരുടെയും വലിയ ജനക്കൂട്ടത്തിൻെറയും സാന്നിദ്ധ്യത്തിലും മുളക്കുളം സെ. ജോർജ് ഓർത്തഡോക്സ് കർമ്മേൽകുന്നു പള്ളിയിൽ നടത്തി. പ. ബാവാ തിരുമേനി ചരമപ്രസംഗം ചെയ്തു.

## യുവജനസമാജ വാർഷികം

അഖില മലങ്കര ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിൻെറ വാർഷികസമ്മേളനം മദ്രാസ് ക്രിസ്ത്യൻ ഹൈസ്കൂളിൽ വെച്ച് മെയ് 30 മുതൽ ജൂൺ 2 വരെ നടന്നു. അതിൽ സംബന്ധിക്കാനെത്തിയ പ. ബാവാ തിരുമേനിക്കും തിരുമേനിമാർക്കും റയിൽവേസ്റേറഷനിൽ സ്വീകരണം നൽകി. പ. ബാവാ തിരുമനസിലെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ വികാരി ഫാ. ജോസഫ് തെക്കേക്കര സ്വാഗതവും ഭദ്രാസന മെത്രാപ്പോലീത്താ സഖറിയാ മാർ ദിവന്നാസിയോസ് തിരുമേനിയും മററ് വിശിഷ്ടാതിഥികളും പ. ബാവായിക്ക് മംഗളങ്ങളും നേർന്നു.

ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി, റവ. ഡോ. ജയിക്കബ് കുര്യൻ, ഫാ. മാത്യു വൈദ്യൻ, ഡോ. കെ. എം. ചെറിയാൻ. പ്രൊഫ. ഏബ്രഹാം തലവടി എന്നിവർ വാർഷികത്തിൽ ക്ലാസുകൾ എടുത്തു.

സമാപനസമ്മേളനത്തിൽ പ്രസ്ഥാനം പ്രസിഡണ്ട് ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയും സഖറിയാ മാർ ദിവന്നാസിയോസ് തിരുമേനിയും സി. എസ്. ഐ. ബിഷപ്പ് അസിറിയാ, ലുതറൻ ബിഷപ്പ് പീററർ എന്നിവരും സിററി പോലീസ് കമ്മീഷണറും മററ് വിശിഷ്ടാതിഥികളും സംബന്ധിച്ചു. പ്രസ്ഥാനം സെക്രട്ടറി ഫാ. കുര്യൻ ദാനിയേൽ നന്ദി പറഞ്ഞു.

നിരൂപണസമ്മേളനത്തിൽ വ്യക്തികളെ പ്രോൽസാഹിപ്പിക്കുന്നതിനും ഇടവകതലത്തിൽ നേതൃത്വം നൽകുന്ന വൈദികരെ സഹായിക്കുന്നതിനുമുള്ള പരിശീലനം യുവാക്കൾക്ക് നൽകേണ്ടത് ആവശ്യമാണെന്ന അഭിപ്രായം ഉണ്ടായി. മദ്ധ്യ

പഠനം, മയക്കുമരുന്ന് എന്നിവ സമൂഹത്തെ കാർന്നുതിന്നുമ്പോൾ അതിൽനിന്ന് തലമുറയെ തട്ടി ഉണർത്തി ക്രിസ്തുയേശുവിലുള്ള ബന്ധത്തിലും സഭയോടുള്ള വേഴ്ചയിലും യുവാക്കൾക്ക് നല്ല പങ്കു നൽകി ബോധവാന്മാരാക്കേണ്ടതാണെന്ന് യുവാക്കൾ അഭിപ്രായപ്പെട്ടു. പ്രസിഡണ്ടു തിരുമേനിയുടെ ആശീർവാദത്തോടെ സമ്മേളനം അവസാനിച്ചു.

**ഫാ. ജേക്കബ് ജോൺസ്**

ഓഫീസ് സെക്രട്ടറി



ചെങ്ങന്നൂർ അങ്ങാടിക്കൽ അംബ്ളി കോട്ടേജിൽ റവ. ഫാ. ജേക്കബ് ജോൺസിനെ പ. ബസേലിയോസ് മാർതോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനി അദ്ദേഹത്തിൻെറ ഓഫീസ് സെക്രട്ടറിയായി നിയമിച്ചിരിക്കുന്നു.

## 81-ാം ജൻമദിന സമ്മേളനം

82-ാം വയസ്സിലേക്കു പ്രവേശിച്ച ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം പ്രസിഡൻറ് ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായ്ക്ക് തിരുവനന്തപുരം ഓർത്തഡോക്സ് സ്ററുഡൻറ് സെൻററിൽവച്ച് അനുമോദനങ്ങൾ നേർന്നു. ഗീവറുഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന അനുമോദന മീററിംഗിൽ സുഗതകുമാരി, പ്രൊഫ. മേരിതോമസ്, ററി.എൻ. കുറിയാക്കോസ്, പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ എന്നിവർ തിരുമേനിക്ക് ജൻമദിനാശംസകൾ നേർന്നു.

82-ാം ജൻമദിനം പ്രമാണിച്ച് 820 കിലോ അരി വിവിധ സന്നദ്ധസംഘടനകൾ വഴി വിതരണം ചെയ്തു. 8200 രൂപയ്ക്കുള്ള സാധനങ്ങളും നൽകുകയുണ്ടായി.

ഫാദർ എം. സി. ചെറിയാൻ സ്വാഗതവും ജയിൻ പള്ളത്തേട്ട് കൃതജ്ഞതയും പറഞ്ഞു.

## പള്ളിക്ക് ശിലാസ്ഥാപനം

പുതുക്കി പണിയുന്ന ഗ്വാളിയോർ സെൻറ് പോൾസ് ഓർത്തഡോക്സ് പള്ളിയുടെ ശിലാസ്ഥാപനകർമ്മം ഡൽഹി ഭദ്രാസന സെക്രട്ടറി റവ. ഡോ. ബേബി വറുഗീസ് നിർവഹിച്ചു. തുടർന്നു നടന്ന പൊതുസമ്മേളനത്തിൽ ഗ്വാളിയോർ മാർത്തോമ്മാ ചർച്ച് വികാരി റവ. ജോൺസി ജോർജ് ആശംസാപ്രസംഗം നടത്തി. വികാരി ഫാ. സാം പി. ജോർജ് നന്ദി പറഞ്ഞു.

## യാത്രയയപ്പു നൽകി

കരുവാററാ മാർ യാക്കൂബ് ബുർദാനാ പള്ളി ഇടവകയിൽ മൂന്നു വർഷമായി വികാരി ആയി പ്രവർത്തിച്ച റവ. ഫാ. സി. എ. ഐസക്കിന് ഇടവക യാത്രയയപ്പും, പുതിയ വികാരി ഫാ. പി. പിലിപ്പോസിന് സ്വീകരണവും നൽകി.

ഇതിലേക്കു ചേർന്ന സമ്മേളനത്തിൽ ഫാ. പി. പിലിപ്പോസ് അദ്ധ്യക്ഷത വഹിച്ചു. യൂത്ത് മൂവ്മെൻറ് ജോ. സെക്രട്ടറി ജോർജ് എം. ചെറിയാൻ തുടങ്ങിയവർ പ്രസംഗിച്ചു. ഫാ. ഐസക് മറുപടിപ്രസംഗം നടത്തി. വർഗീസ് എബ്രഹാം സ്വാഗതവും കെ. ഉണ്ണുണ്ണി നന്ദിയും പറഞ്ഞു.

ഇടവകയുടെയും ആത്മിക സംഘടനകളുടെയും വക പാരിതോഷികങ്ങൾ ഫാ. ഐസക്കിന് നൽകുകയുണ്ടായി.

**തിരുവനന്തപുരം:** പേരൂർക്കട സെ ഗ്രീഗോറിയോസ് പള്ളി വികാരിയായി ആറു വർഷം സേവനംഅനുഷ്ഠിച്ചശേഷം കുമാരപുരം സെ. തോമസ് പള്ളിയിലേക്ക് സ്ഥലംമാറിപ്പോകുന്ന

ഫാ. ജോസഫ് സാമുവേലിന് ഇടവക യാത്രയയപ്പു നൽകി. ഗീവറുഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ ഫാ. അലക്സാണ്ടർ വൈദ്യൻ തുടങ്ങിയവർ പ്രസംഗിച്ചു. ഇടവക വകയായുള്ള പാരിതോഷികം ടി. ജോർജ് തെരുവിപ്പള്ളി ബ. അച്ചനു നൽകി. ബ. അച്ചൻ സമുചിതമായ മറുപടിപ്രസംഗം നടത്തി. ജോർജ് വറുഗീസ് സ്വാഗതവും കൈക്കാരൻ ഇസഡ്. മോട്ടിലാൽ നന്ദിയും പറഞ്ഞു.

**മെഴുവേലി:** അമേരിക്കയിലേക്കു പോകുന്ന മെഴുവേലി ഹോളി ഇന്നസെൻറ് ഓർത്തഡോക്സ് ഇടവകയിലെ ആത്മീയ സംഘടനാ ജനറൽ സെക്രട്ടറി ക്യാപ്റ്റൻ പി. സി. മാത്യുവിന് ഇടവകയിലെ മർത്തമറിയം സമാജം യാത്ര അയപ്പു നൽകി. യോഗത്തിൽ വെരി. റവ. കെ. ജി. ജോർജ് കോറെപ്പിസ്ക്കോപ്പാ അദ്ധ്യക്ഷത വഹിച്ചു. പി. എം. ചാക്കോ കിടങ്ങന്നൂർ യാത്രാമംഗളം ആശംസിച്ചു.

## മാർ പക്കോമിയോസ് മെത്രാപ്പോലീത്താ

### പ. ബാവായുടെ അസിസ്റ്റൻറ്



കാതോലിക്കാബാവായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും അസിസ്റ്റൻറായി അഭിവന്ദ്യ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായെ പ. ബസേലിയോസ് മാർതോമ്മാ മത്യൂസ് ദ്വിതീയൻ ബാവാ നിയമിച്ചിരിക്കുന്നു. പക്കോമിയോസ് തിരുമേനി പ. മാർ തോമ്മാ മത്യൂസ് പ്രഥമൻ ബാവായുടെ അസിസ്റ്റൻറായിരുന്നു.

## വിദ്യാർത്ഥിപ്രസ്ഥാനം

M. G. O. C. S. M. ഹൈസ്കൂൾ വിഭാഗം കോൺഫറൻസ് ആഗസ്റ്റ് 27 മുതൽ 29 വരെ പരുമല സെമിനാരിയിൽവച്ച് നടത്തുന്നു. അഭിവന്ദ്യ തിരുമേനിമാരും, വൈദികരും മററു നേതാക്കളും കോൺഫറൻസിന് നേതൃത്വം നൽകും.

## മെത്രാപ്പോലീത്തന്മാർ ചാർജെടുത്തു

സഭാ മാനേജിംഗ് കമ്മററിയുടെ ശുപാർശയും പ. സുന്നഹദോസിൻെറ തീരുമാനവും പ. ബാവാ തിരുമനസിലെ നിയമനവും അനുസരിച്ച് കൊല്ലം മെത്രാസന മെത്രാപ്പോലീത്താ ആയി മത്യൂസ് മാർ എപ്പിപ്പാനിയോസ് തിരുമേനിയും തുമ്പമൺ മെത്രാസന മെത്രാപ്പോലീത്താ ആയി പീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയും ചാർജ് എടുത്തിരിക്കുന്നു.

കുറിയാക്കോസ് മാർ ക്ലീമ്മീസ് തിരുമേനി ബത്തേരി മെത്രാസനത്തിൻെറയും സഖറിയാ മാർ അന്തോണിയോസ് തിരുമേനി കൊച്ചി മെത്രാസനത്തിൻെറയും ചുമതല ഏററു.

ജൂലൈ 9 മുതൽ 12 വരെ കോട്ടയം സോഫിയാ സെൻററിൽവച്ചു നടക്കുന്ന പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിനുശേഷം ഡൽഹി, ബോംബെ, കോട്ടയം സെൻട്രൽ ഭദ്രാസനങ്ങളുടെ അസിസ്ററൻറന്മാരായി നിയമിക്കപ്പെട്ടിട്ടുള്ള ഇയ്യോബ് മാർ പീലക്സിനോസ്, ഗീവർഗീസ് മാർ കൂറിലോസ്, മത്യൂസ് മാർ സേവേറിയോസ് എന്നീ തിരുമേനിമാർ അതതു ഭദ്രാസനകേന്ദ്രങ്ങളിൽ എത്തി ചാർജ് എടുക്കുന്നതായിരിക്കും.

## തിരുത്ത്

ജൂൺ ലക്കം മാസികയുടെ കവർ രണ്ടാം പേജിൽ അഭിവന്ദ്യ തേയോഫിലോസ് തിരുമേനി ജന്മദിന കേക്കു മുറിക്കുന്ന ചിത്രത്തിനടിയിൽ 87-ാം ജന്മദിനം എന്നു ചേർത്തിരുന്നത് പിശകാണ്. തിരുമേനിയുടെ 81-ാം ജന്മദിനമാണ് ആചരിച്ചത്. തെററായി ചേർത്തതിൽ ഖേദിക്കുന്നു.

(പ.)

# പ. ബാവാതിരുമേനിക്കു സ്വീകരണം

## ബാവായിക്ക് മാർത്തോമ്മാ സഭയുടെ ഭാവുകങ്ങൾ

തിരുവല്ല: ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനായി സ്ഥാനമേററ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായ്ക്കു മാർത്തോമ്മാ സഭാ കൗൺസിലും സിനഡും ഊഷ്മള സ്വീകരണം നൽകി.

വി. ജി. എം. ഹാളിൽ നടന്ന സമ്മേളനത്തിൽ ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. നിലയ്ക്കൽ എക്യുമെനിക്കൽ പ്രസ്ഥാനത്തിലൂടെ സഭകളെ ഏറെ അടുപ്പിക്കുന്നതിനു പ. ബാവാ വഹിച്ചിട്ടുള്ള സ്ഥാനം വലുതാണെന്നും സഭകളുടെ ഐക്യപ്രവർത്തനങ്ങൾക്കു നേതൃത്വം നൽകാൻ പ. ബാവായ്ക്കു ഇനി ഏറെ നാൾ കഴിയട്ടെയെന്നും മാർത്തോമ്മാ മെത്രാപ്പോലീത്താ ആശംസിച്ചു.

സഭകളുടെ തനിമ നഷ്ടപ്പെടാതെ ഐക്യത കെട്ടിപ്പടുക്കുന്നതിനാണു സെൻറ് തോമസിന്റെ പൈതൃകം അവകാശപ്പെടുന്ന സഭകൾ ആഗ്രഹിക്കുന്നതെന്നു നിലയ്ക്കൽ എക്യുമെനിക്കൽ ട്രസ്ററിന്റെ സെക്രട്ടറി കൂടിയായ ഡോ. സഖറിയാസ് മാർ തെയോഫിലോസ് എപ്പിസ്ക്കോപ്പാ പറഞ്ഞു.

ആർച്ച് ബിഷപ്പ് ബെനഡിക്ട് മാർ ഗ്രീഗോറിയോസ് ആശംസകളർപ്പിച്ചു. എം. ഡി. ജോസഫ് മണ്ണൂപ്പറമ്പിൽ, ഷെവലിയാർ ടി. പി. ഫിലിപ്പോസ് എന്നിവരും പ്രസംഗിച്ചു.

സഭയ്ക്കുവേണ്ടി സ്വയം മറന്നു ജീവിതം ഹോമിക്കാൻ കഴിയുന്ന സഭാ നേതാക്കളുണ്ടായാലേ എപ്പിസ്ക്കോപ്പൽ സഭകളിലെ വിശ്വാസത്തിലെ ഐക്യം നിലനില്ക്കുകയുള്ളുവെന്ന് ബിഷപ്പ് ജോസഫ് കുന്നശ്ശേരി പ്രസ്താവിച്ചു.

നിലയ്ക്കൽ കുരിശിന്റെ മാതൃകയിലുള്ള നിലവിളക്കു മാർത്തോമ്മാ സഭയുടെ ഉപഹാരമായി സഭാ സെക്രട്ടറി റവ. പി. എം. ജോർജ്ജ്, വൈദിക ട്രസ്ററി റവ. കെ. ടി. ജേക്കബ് എന്നിവർ ചേർന്നു പ. ബാവായ്ക്കു സമ്മാനിച്ചു.

ശുശ്രൂഷിപ്പാനും അനേകർക്കുവേണ്ടി ജീവനെ കൊടുക്കുവാനുമാണ് ക്രിസ്തു നമ്മെ പഠിപ്പിച്ചതെന്ന സത്യം വിസ്മരിക്കരുതെന്നു സ്വീകരണത്തിനു നന്ദി പറഞ്ഞുകൊണ്ടു പ. ബാവാ പറഞ്ഞു. നിലയ്ക്കൽ കൂട്ടായ്മ എല്ലായിടത്തും എത്തണമെങ്കിൽ സഭയ്ക്കകത്തും പരിവർത്തനമുണ്ടാകണമെന്നും ബാവാ ചൂണ്ടിക്കാട്ടി. ഷഷ്ടിപൂർത്തിയാഘോഷിക്കുന്ന ഡോ. ജോസഫ് മാർ ഐറേനിയസ് എപ്പിസ്ക്കോപ്പായ്ക്കു ബാവാ ആശംസകൾ നേർന്നു. സമ്മേളനത്തിൽ നിലയ്ക്കൽ കമ്മററി അംഗങ്ങളും പങ്കെടുത്തു.

## ബാവാ സർവമതത്തെ ഉൾക്കൊണ്ട മതാദ്ധ്യക്ഷൻ

**കെ. കരുണാകരൻ**

തിരുവനന്തപുരം മെത്രാസനത്തിന്റെ ആഭിമുഖ്യത്തിൽ പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിക്കും അഭിനവ എപ്പിസ്ക്കോപ്പാ തിരുമേനിമാർക്കും ജൂൺ 28–ാം തീയതി നൽകിയ സ്വീകരണത്തെ തുടർന്ന് യൂണിവേഴ്സിററി സെനററു ഹാളിൽ ചേർന്ന പൊതുസമ്മേളനം ഉത്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു ശ്രീ. കരുണാകരൻ. പ. ബാവാ സർവമതത്തെ ഉൾക്കൊണ്ട മതാദ്ധ്യക്ഷനാണെന്ന് അദ്ദേഹം പറഞ്ഞു. തന്റെ സുഖത്തിലും ദുഃഖത്തിലും എന്നും അനുഗ്രഹങ്ങളും ആശ്വാസവചനങ്ങളും ചൊരിഞ്ഞിട്ടുള്ള ബാവായോട് താൻ അങ്ങേയററം കടപ്പെട്ടിരിക്കുന്നു എന്നും ഉത്ഘാടനപ്രസംഗത്തിൽ മി. കരുണാകരൻ വ്യക്തമാക്കി.

പിറേറദിവസം കേരള മുഖ്യമന്ത്രിയായി സത്യപ്രതിജ്ഞ ചെയ്യുന്ന മി. കരുണാകരനെ തദവസരത്തിൽ ഹാരം അണിയിച്ച് ബാവാ അനുമോദിച്ചു. യോഗത്തിൽ തിരുവനന്തപുരം മെത്രാസനാധിപൻ ദീയസ്ക്കോറോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. സി. എസ്. ഐ. ബിഷപ്പ് ശമുവേൽ അമൃതം, സിററി മേയർ വി. കരുണാകരൻ, എ. ചാൾസ് M. P., ഡി: കൗൺസിൽ പ്രസിഡൻറ് കെ. അനിരുദ്ധൻ, വൈസ്ചാൻസലർ ബാലമോഹനൻ തമ്പി, R. ബാലകൃഷ്ണപിള്ള എം. എൽ. ഏ., വൈദിക ട്രസ്ററി ഫാ. മത്തായി നൂറനാൽ, സെക്രട്ടറി എം. ററി. പോൾ, എന്നിവർ ആശംസകളർപ്പിച്ചു പ്രസംഗിച്ചു. പ. ബാവാ തിരുമേനി ചെയ്ത മറുപടി പ്രസംഗത്തിൽ സഭയുടെ ആഗ്രഹങ്ങളും ലക്ഷ്യങ്ങളും പ്രാവർത്തികമാക്കാൻ ആത്മാർത്ഥമായി യത്നിക്കുമെന്ന് പറഞ്ഞു. വിവിധ മതസമൂഹങ്ങൾ തമ്മിൽ വിശ്വാസങ്ങൾക്കു വ്യത്യാസം ഉണ്ടെങ്കിലും പരസ്പരം സഹായിക്കുകയും സഹകരിക്കുകയും ചെയ്യേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണെന്ന് ബാവാതിരുമേനി ചൂണ്ടിക്കാട്ടി. ഭദ്രാസന സെക്രട്ടറി ഫാ. സ്ററീഫൻ വൈരമൺ കൃതജ്ഞത പറഞ്ഞു

തിരുവനന്തപുരം മെത്രാസനാസ്ഥാനമായ ഉള്ളൂർ ഓർത്തഡോക്സ് ചർച്ച് സെൻററിൽനിന്ന് അനേകം വാഹനങ്ങളുടെ അകമ്പടിയോടുകൂടിയായിരുന്നു പ. ബാവാതിരുമേനിയെയും മററു തിരുമേനിമാരെയും എതിരേററ് സെനററ് ഹാളിലേക്ക് ആനയിച്ചത്.

## പത്രാധിപർക്കുള്ള കത്ത്:

മലങ്കരസഭ മാസിക മെയ് ലക്കം എഡിറ്റോറിയൽ വായിച്ചു. നല്ലതുതന്നെ. എന്നാൽ തൊട്ടടുത്ത കെട്ടിടത്തിൽ താമസിക്കുന്ന പ. ബാവാ തിരുമനസിനോട് നേരിൽ നിർദ്ദേശിക്കുന്നതിനു പകരം മാസികയിൽ ഇങ്ങനെയൊരു വിമർശനം വന്നത് മോശമായിപ്പോയില്ലേ. ഇതര സഭക്കാർ കൂടി വായിക്കുന്ന ഒരു മാസിക ആണല്ലോ മലങ്കരസഭ.

കൂടാതെ ഇപ്പോൾ വിശ്രമിക്കുന്ന പ. ബാവായുടെ രോഗവിവരം വല്ലപ്പോഴുമെങ്കിലും സഭാമാസികവഴി സഭാമക്കളെ അറിയിക്കേണ്ടതല്ലേ?

—എം. സി. ചെറിയാൻ

### മറുപടി

മെയ് ലക്കം എഡിറ്റോറിയലിനെക്കുറിച്ച് താങ്കൾ പേരുവച്ച് പ്രതികരിച്ചതിൽ സന്തോഷവും നന്ദിയും ഉണ്ട്. കൂടാതെ കായംകുളത്തുനിന്ന് ബഹു. ജോൺ പണിക്കരച്ചനും എഴുതിയതിൽ നന്ദിയുണ്ട്. പ. ബാവാ തിരുമേനിയെ ഉപദേശിക്കുവാനോ, പ. പിതാവിനെ വിമർശിക്കുവാനോ അല്ലായിരുന്നു എഡിറ്റോറിയലിൽ ഉദ്ദേശിച്ചത്. അങ്ങനെയുള്ള ഉദ്യമം സാഹസവും ഗുരുത്വക്കേടുമാണ് എന്ന് നല്ല ബോധ്യമുണ്ട്. പ. പിതാവിന്റെ ശുശ്രൂഷാശൈലി എങ്ങനെയെന്ന് കണ്ടറിയുന്നതിന് സമയവും ആയിട്ടില്ല. അപ്പോൾ പിന്നെ വിമർശിക്കുവാനും അടിസ്ഥാനമില്ല. എന്നാൽ പ. പിതാവിന്റെ മേൽ സമ്മർദ്ദം ചെലുത്താനും, ചെറിയ ചെറിയ കാര്യങ്ങൾക്ക് തിരുമേനിയുടെ സമയം ചെലവഴിപ്പിക്കാനും നാമുൾപ്പെടെയുള്ള സഭാംഗങ്ങൾ ശ്രമിക്കരുത് എന്ന് സൂചിപ്പിക്കുവാനാണ് അങ്ങനെ എഴുതിയത്. എന്നാൽ ആരുടെയെങ്കിലും വികാരങ്ങൾ വ്രണപ്പെട്ടിട്ടുണ്ടെങ്കിൽ ദയവായി ക്ഷമിക്കണമേ എന്നപേക്ഷിക്കുന്നു. പ. പിതാവിനേയും നേരിൽ കണ്ട് ഈ അപേക്ഷ സമർപ്പിച്ചിട്ടുണ്ട്.

ഇപ്പോൾ വിശ്രമിക്കുന്ന പ. വലിയ ബാവാ തിരുമനസിലെ ആരോഗ്യത്തെക്കുറിച്ച് മലങ്കരസഭ വിവരങ്ങൾ നൽകണം എന്ന നിർദ്ദേശവും എഡിറ്റോറിയൽ ബോർഡ് സസന്തോഷം സ്വീകരിച്ചിരിക്കുന്നു. ഈ മാസം പ്രസ്തുത വിവരം മലങ്കരസഭയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. (പത്രാധിപർ.)

## പ. ബാവാ സി. എസ്. ഐ. സഭയുടെ സ്നേഹിതൻ

### ബിഷപ്പ് മാണി

കോട്ടയം: പരിശുദ്ധ കാതോലിക്കാബാവായ്ക്ക് ബിഷപ്സ് ഹൗസിൽവച്ച് സി. എസ്. ഐ. മദ്ധ്യകേരള ഇടവക സ്വീകരണം നൽകി. ബിഷപ്പ് എം. സി. മാണിയുടെ അരമനയിലേക്കുള്ള ഈ സ്വീകരണം സ്വന്ത കുടുംബത്തിലെ ഒരു അംഗത്തിന്റെ വരവേല്പായി മാത്രമേ കാണുവാൻ കഴിയൂ എന്ന് സി. എസ്. ഐ. വൈദിക സെക്രട്ടറി പറഞ്ഞു. പ. ബാവാ സി. എസ്. ഐ. മധ്യകേരള മഹാ ഇടവകയുടെ സ്നേഹിതനും കേരള ക്രൈസ്തവരുടെ മുഴുവന്റെയും പിതാവും ആണെന്ന് ബിഷപ്പ് മാണി ആശംസാപ്രസംഗത്തിൽ പ്രസ്താവിച്ചു. ശ്രീ. വർക്കി ജോർജ്, റവ. കെ. ഇ. ജോൺ എന്നിവരും ആശംസകൾ അർപ്പിച്ചു.

പ. ബാവായുടെ മറുപടി പ്രസംഗത്തിൽ ക്രിസ്തീയ സഭാ വിഭാഗങ്ങൾക്ക് പരസ്പരം സ്നേഹിക്കുവാനും ബഹുമാനിക്കുവാനും സഹകരിക്കുവാനും കഴിയണം എന്ന് ഉദ്ബോധിപ്പിച്ചു. റവ. സാം മാത്യു സ്വാഗതവും റവ. തോമസ് ശമുവേൽ നന്ദിയും പറഞ്ഞു. ★

## ഓർമ്മപ്പെരുനാൾ–ആഗസ്റ്റ് 6



പെരുനാട് ബഥനി ആശ്രമത്തിൽ കബറടങ്ങിയിട്ടുള്ള ആശ്രമ സുപ്പീരിയറും കൊല്ലം ബാഹ്യകേരളം എന്നീ ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്തായുമായിരുന്ന കാലംചെയ്ത അലക്സിയോസ് മാർ തേവോദോസ്യോസ് തിരുമനസിലെ ഓർമ്മപ്പെരുനാൾ പെരുനാട് ബഥനി ആശ്രമത്തിൽ ആഗസ്റ്റ് 5, 6 തീയതികളിൽ പ. ബാവാ തിരുമനസിലെ പ്രധാന കാർമ്മികത്വത്തിലും മററു തിരുമേനിമാരുടെ സഹകരണത്തിലും നടത്തുന്നതാണ്.

## സൗജന്യ മെഡിക്കൽ ക്യാമ്പ്

സൗദി അറേബ്യാ സെൻറ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷന്റെയും (മരുഭൂമിയിലെ നീരുറവ) നന്നുവക്കാട് ഗ്രീഗോറിയോസ് പള്ളിയുടെയും സംയുക്താഭിമുഖ്യത്തിൽ ജൂൺ 21–ാം തീയതി ജാതിമതഭേദമെന്യേ നിർദ്ധനരായ രോഗികൾക്കുവേണ്ടി സൗജന്യ മെഡിക്കൽ ക്യാമ്പ് നന്നുവക്കാട് പള്ളി പാരീഷ് ഹാളിൽവെച്ച് നടത്തി. കങ്ങഴ എം. ജി. ഡി. എം. ആശുപത്രിയിലെ സ്പെഷ്യലിസ്റ്റുകൾ പ്രസ്തുത ക്യാമ്പിന് നേതൃത്വം നൽകി.

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

| |
|---|
| പാഠം 26 മർക്കോസ് (15–16) |
| പ്രവേശനഫാറം |
| പേര്........ |
| വിലാസം........ |
| ഭദ്രാസനം........ |
| രജി. നമ്പർ: ........ |

[പ്രവേശനഫാറം മാസികയിൽനിന്നും വെട്ടി എടുക്കേണ്ട. ഇതുപോലെ കടലാസിൽ എഴുതിയാൽ മതി]

## യേശുവിൻെറ സഹോദരൻമാരുടെ മാതാവ് ആര്

യേശുവിൻെറ സഹോദരൻമാരായി അറിയപ്പെടുന്നവരിൽ (യാക്കോബ്, യോസെ. ശിമഓൻ, യൂദാ) ഇവരിൽ യാക്കോബ് (ചെറിയയാക്കോബ്) യോസെ ഇവരുടെ മാതാവ് ക്ലയോപ്പാവിൻെറ ഭാര്യ മറിയയാണ്. ശിമഓനും, യൂദായും, സഹോദരിമാരും യാക്കോബിൻെറ സഹോദരീ സഹോദരർ ആണെങ്കിൽ അവരുടെ മാതാപിതാക്കൾ ക്ലയോപ്പാവും ഭാര്യ മറിയയും ആണ്.

അയച്ചുതന്ന ഉത്തരങ്ങൾ പരിശോധിച്ചതിൽ ഏററം നന്നായ ഉത്തരം അയച്ചുതന്ന് ആദ്യ രണ്ട് സ്ഥാനം കരസ്ഥമാക്കിയവർ 1) എം. സി. ജോർജ് A–1/4. Rajat Rekho Society 142/6, Jayaprakash Road, Bombay

2) വി. ജി. ചെറിയാൻ, സെൻറ് ജോർജ് ഹോം തെക്കേവിള (P. O.) കൊല്ലം 691016

ഒന്നാംസമ്മാനാർഹമായ ലേഖനം മാസികയിൽ പ്രസിദ്ധപ്പെടുത്തുന്നതാണ്. ഒന്നുരണ്ടു സ്ഥാനം കരസ്ഥമാക്കിയവരുടെ പടംഅയച്ചുതന്നാൽ മാസികയിൽ പ്രസിദ്ധീകരിക്കുന്നതാണ്. ഒന്നാംസമ്മാനം നവംബർ രണ്ടിന് പരുമലയിൽനടക്കുന്ന സമ്മേളനത്തിൽവച്ച് ലഭിക്കുന്നതാണ്.

മത്സരത്തിൽ പങ്കെടുത്ത് വിജയികളായ എല്ലാവർക്കും അഭിനന്ദനങ്ങൾ. ഏതാനും ചിലർ യേശുവിൻെറ മാതാവായ കന്യകമറിയാംതന്നെയാണ് സഹോദരങ്ങളുടെയും മാതാവ് എന്ന തെററായ ഉത്തരം അയച്ചുതരുകയുണ്ടായി. ഒററ വാക്യത്തിലുള്ള ഉത്തരം അല്ല പ്രതീക്ഷിക്കുന്നത് എന്നതിനു പകരം ഒററ വാക്യത്തിലുള്ള ഉത്തരം എന്നു മാത്രം മാസികയിൽ വന്നതിനാൽ പലരും ഒററവാക്യത്തിലാണ് ഉത്തരം തന്നത്. വേദപുസ്തകം പഠിക്കുവാനും മററുള്ളവരെ സത്യം പഠിപ്പിക്കുവാനും ശ്രമിക്കുമല്ലോ.

22–ാം പാഠത്തിൻെറ വിജയികളെപ്പററിയും മററും അടുത്ത ലക്കത്തിൽ. പാഠം 26-ൻെറ ഉത്തരം അടുത്തമാസം 26–നു മുമ്പായി. Bible Padanam Lesson 26. C/o Fr: M. C. Cherian Orthodox Student Centre, Trivandrum–1 695001 എന്ന വിലാസത്തിലയയ്ക്കുക.

## യേശുവിൻെറ സഹോദരൻമാരുടെ മാതാവ് ആര്

ശരിയായ ഉത്തരം അയച്ചുതന്നവർ

1. എം. സി. ജോർജ് അന്ധേരി
2. വി. ജി. ചെറിയാൻ കൊല്ലം
3. ഷേർളി മാത്യു പാലിയേക്കര
4. ശാന്തി വറുഗീസ് കുററപ്പുഴ
5. സി. ററി. പാപ്പച്ചൻ പുനലൂർ
6. എം. എം. ചാക്കോ മെഴുവേലി
7. സാറാമ്മ ശമുവേൽ കോർബാ
8. അച്ചാമ്മ പീററർ വാഴൂർ
9. കെ. ജെ. ജോർജ് അണുശക്തിനഗർ
10. വറുഗീസ് ജോൺ അൻറോപ് ഹിൽ
11. ഡോ. ഏലിയാമ്മ ഐസക് പുത്തൂർ
12. ഏലിയാമ്മ പൗലോസ് ചെല്ലങ്കോട്
13. ഏബ്രഹാം ദാനിയേൽ ഡോംബുവല്ലി
14. ഏലിയാമ്മ വറുഗീസ് വാഴൂർ
15. സാറാമ്മ മാത്യു കൊടുമൺ
16. കെ. എം. തോമസ് മദ്രാസ്
17. കുഞ്ഞുമോറം ചാക്കോ കടുമേനി
18. കുഞ്ഞുമോറം രാജ കടുമേനി
19. സോജിസാം മാത്യു കോഴഞ്ചേരി
20. ഷേർളി ലൂക്കോസ് മീൻകുളം
21. സാലമ്മ വറുഗീസ് ചക്കുപള്ളം
22. പൊന്നമ്മ വറുഗീസ് മേപ്രാൽ
23. കുഞ്ഞൂഞ്ഞമ്മ വറുഗീസ് പൊടിയാടി
24. ജോർജി പി. മാത്യു കല്ലിശേശരി
25. പിജുവറുഗീസ് പേരിശേശരി
26. ജയകോശി അഹമ്മദബാദ്
27. മനോജ് കൊടിഞ്ഞൂർ പുറമററം
28. മറിയമ്മ വറുഗീസ് ആനിക്കാട്

29. പൊന്നമ്മ തോമസ് അഹമ്മദബാദ്
30. മറിയാമ്മ വറുഗീസ് മണിമൂലെ
31. വിൽസൻ വി. ഐ. കുരമ്പാല
32. മറിയാമ്മ അലക്സ് കവിയൂർ
33. വി. എം. മാണി എരുമേലി
34. മറിയാമ്മ മാണി ജബൽപൂർ
35. രെശ്മി ജോർജ് മാക്കാംകുന്ന്
36. വറുഗീസ് എബ്രഹാം ആനിക്കാട്
37. തോമസ് വറുഗീസ് കൊടുമൺ
38. ഏലിയാമ്മ മാത്യു കുന്നന്താനം
39. ഏലിയാമ്മ ചാക്കോ തേക്കുങ്കൽ
40. ജോളികുര്യൻ പോവായ്
41. ജോർജുകുട്ടി പെരുമ്പുഴ
42. സാറാമ്മ കോശി കിരന്തൂം
43. ലില്ലി മാത്യു എരുമേലി
44. ചെറിയാൻ വറുഗീസ് വള്ളംകുളം
45. വത്സമ്മ പീലിപ്പോസ് നെററിത്തൊഴു
46. സൂസൻ സഖറിയ തുമ്പമൺ
47. എബി ഉള്ളന്നൂർ
48. തങ്കമ്മ രാജൻ വാഴൂർ
49. ഏലിയാമ്മ ജോൺ മെഴുവേലി
50, യേശുദാസൻവൈദ്യൻ തേവലക്കര
51. ജോജി വറുഗീസ് പുത്തൻകാവ്
52. ലീലാമ്മ ജേക്കബ് പുന്നവേലി
53. കോശി മത്തായി നന്ദിനി
54. ബിജി മാത്യു ആയൂർ
55. പൊന്നമ്മ എം. അലക്കുഴി
56. കുഞ്ഞൂഞ്ഞമ്മ കുറിയാക്കോസ് വാഴൂർ
57. നാൻസി കെ. വൈ. കാവിയൽ
58. മേരി ജോർജ് പെരുമ്പടത്ത്
59. റേച്ചൽ ചാക്കോ ആനിക്കാട്
60. മേരി ഈപ്പൻ കൽവാ
61. കുഞ്ഞമ്മ ചാക്കോ കൂരോപ്പട
62. ലീലാ ജോൺ ചെറുപുഴ
63. മാത്യു കുര്യൻ ചെല്ലാർകോവിൽ
64. പൊന്നമ്മ മാത്യു പുൽപ്പള്ളി
65. ചിന്നമ്മ ജോൺ ഉളനാട്
66. മറിയാമ്മ ഈപ്പൻ വാഴൂർ
67. ചിന്നമ്മ ലൂക്കോസ് മീവകുളം
68. മറിയാമ്മ ചാക്കോ ആൻഡമാൻസ്
69. ശോശാമ്മ തോമസ് മാംപാട്
70. ഏലിയാമ്മ മാത്യു കുന്നന്താനം
71. സിലിമോറം നർമ്മദനഗർ
72. അന്നക്കുട്ടി എബ്രഹാം അയ്മനം
73. മാത്യു എം. കല്ലോറ
74. എബി കണ്ടത്തിൽ നിരണം
75. എ. എം. ഔസേഫ് ആൻഡമാൻസ്
76. ചെറിയാൻ വറുഗീസ് ഏലപ്പാറ
77. ലീലാമ്മ ജോസഫ് വിദ്രോളി
78. സാറാമ്മ തോമസ് മലാട്
79. ജിജി മത്തായി ചെങ്ങമനാട്
80. അന്നമ്മ വറുഗീസ് വള്ളംകുളം
81. പി. ഡി. അമ്മിണി കുന്നംകുളം
82. സൂസമ്മ ററി. ജി. കുഴിമററം
83. മാത്യു സഖറിയ അശോക്നഗർ
84. സാറാമ്മ ചെറിയാൻമലാട്
85. തോമസ് ചാണ്ടി കോയിപ്രം
86. തര്യൻ ഉമ്മൻ ജാംഷഡ്പൂർ
87. ഹെലൻ ജോൺ അടൂർ
88. ബീനാ ചാക്കോ കുളത്തൂപ്പുഴ
89. സാലി ജോൺ ട്രിച്ചി
90. ലൂക്കോസ്‌വൈദ്യൻ മീൻകുളം
91. സാറാമ്മ മാത്യു മാക്കാംകുന്ന്

## പാഠം 26 മർക്കോസ് (15—16)

1. കലഹക്കാരോടുകൂടെ ബന്ധിക്കപ്പെട്ടവൻ
2. യേശുവിനെ യഹൂദൻമാരുടെ രാജാവായി കണ്ടവൻ
3. രക്താംബരം ധരിച്ചവൻ
4. വയലിൽനിന്നും വരുന്നവൻ
5. യേശുവിൻെറ ക്രൂശിലെ മേലെഴുത്ത്
6. യേശുവിനോടുകൂടെ ക്രൂശിക്കപ്പെട്ടവർ
7. വിശ്വസിക്കുവാൻ മഹാപുരോഹിതർ ആഗ്രഹിച്ചത്
8. യേശുവിൻെറ മരണത്താൽ ആദ്യം വിശ്വസിച്ചയാരാ
9. സ്ത്രീകളുടെ കൂട്ടത്തിലെ പ്രമുഖർ
10. യേശുവിനെ ക്രൂശിച്ചത് എന്ന്
11. ദൈവരാജ്യത്തെ കാത്തിരുന്നവൻ
12. യേശുവിൻെറ മരണം ഉറപ്പാക്കി പീലാത്തോസിനെ അറിയിച്ച ആരാ
13. യേശുവിൻെറ ഉടൽ ലഭിച്ചവൻ
14. യേശു ഉയിർത്തതെന്ന്
15. യേശുവിൻെറ ഉയിർപ്പ് ആദ്യം അറിയിച്ചത് ആര
16. യേശു ആദ്യം പ്രത്യക്ഷപ്പെട്ടത് ആർക്ക്
17. മഗ്ദലനമറിയയ്ക്കുലഭിച്ച ആദ്യ അനുഗ്രഹം എന്തായിരുന്നു
18. ഭക്ഷണത്തിനിരിക്കുമ്പോൾ വന്ന അതിഥി
19; സ്വർഗ്ഗത്തിൽ യേശുവിൻെറ സ്ഥാനം എവിടെ
20. കർത്താവുകൂടെ പ്രവർത്തിച്ചവർ ആര്.

## തിരുവനന്തപുരം പള്ളി കത്തീഡ്രലാക്കി

പുരാതനവും മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അഭിമാനമായി തലസ്ഥാന നഗരിയിൽ ഉയർന്നു നില്ക്കുന്നതും അനേക ചരിത്രപ്രസിദ്ധ സംഭവങ്ങൾക്ക് സാക്ഷ്യം വഹിച്ചിട്ടുളളതുമായ തിരുവനന്തപുരം സെ. ജോർജ് ഓർത്തഡോക്സ് ദേവാലയം ഒരു കത്തീഡ്രലായി പ. ബാവാ തിരുമേനി പ്രഖ്യാപിച്ചു. ജൂൺ മാസം 23–ാം തീയതി പ. ബാവാ തിരുവനന്തപുരം പള്ളിയിൽ വി. കുർബാന അർപ്പിച്ചു. വി. കുർബാന മദ്ധ്യേയാണ് ഈ പ്രഖ്യാപനം നടത്തി അതു സംബന്ധിച്ചുള്ള കല്പന വികാരി ഫാ. അലക്സണ്ടർ വൈദ്യനെ ഏല്പിച്ചത്.

# വൈദികചരമം



## ജോർജ് സഖറിയാ കോറെപ്പിസ്കോപ്പാ

മാവേലിക്കര വടക്കേത്തലയ്ക്കൽ ജോർജ് സഖറിയാ കോറെപ്പിസ്കോപ്പാ (73) 1991 ജൂൺ 13–ാംനു- നിര്യാതനായി. ശവസംസ്ക്കാരം 15–ാംനു- ഉച്ചകഴിഞ്ഞ് തഴക്കര സെമിനാരിപള്ളിയോട് ചേർന്നു തയ്യാറാക്കിയ കല്ലറയിൽ നിർവ്വഹിക്കപ്പെട്ടു. 2 മണിക്ക് വീട്ടിൽവച്ച് നടത്തിയ ശിശ്രൂഷകളെ തുടർന്ന് മൃതദേഹം വഹിച്ചുകൊണ്ടുള്ള വിലാപയാത്ര പുതിയകാവ് സെൻറ്മേരീസ്കത്തീഡ്രലിലെത്തി യാത്ര പറച്ചിലിനുശേഷം മാവേലിക്കര തെരുവിലൂടെ നീങ്ങി തഴക്കര പള്ളിയിൽ എത്തി. തുടർന്ന് ശുശ്രൂഷകൾ ആരംഭിച്ചു. പരിശുദ്ധ ബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ നടത്തിയ ശുശ്രൂഷയിൽ മാർ തീമോത്തിയോസ്, മാർ ഒസ്താത്തിയോസ്, മാർ പക്കോമിയോസ്, മാർ ദീയസ്ക്കോറോസ്, മാർ എപ്പീഫാനിയോസ്, മാർ യൗസേബിയോസ് എന്നീ തിരുമേനിമാരും അനേകം വൈദികരും സംബന്ധിച്ചു. പരിശുദ്ധ ബാവാതിരുമേനി ചെയ്ത ചരമപ്രസംഗത്തിൽ അച്ചൻെറസഭാസേവനങ്ങളേയും വിശ്വാസസ്ഥിരതയേയും മററും മുക്തകണ്ഠം പ്രശംസിച്ചു. തുടർന്ന് മൃതദേഹം തൻെറ പിതാവ് വടക്കേത്തലയ്ക്കൽ സ്ക്കറിയാകത്തനാരുടെ കബറിടത്തോടു ചേർന്നു തയ്യാറാക്കിയ കല്ലറയിൽ സംസ്ക്കരിച്ചു. റമ്പാൻമാർ, കോറെപ്പിസ്ക്കോപ്പൻമാർ, കശ്ശീശൻമാർ തുടങ്ങി അനേകം വൈദികരും വലിയ ഒരുജനക്കൂട്ടവും വിലാപയാത്രയിലും ശവസംസ്ക്കാര ശുശ്രൂഷയിലും സംബന്ധിച്ചു.

മാത്യൂസ് മാർ ബർന്നബാസ്, തോമസ് മാർ അത്താനാസ്യോസ് എന്നീ തിരുമേനിമാരും വിവിധ സഭകളിലെ വൈദികമേലദ്ധ്യക്ഷൻമാരും ബ. അച്ചൻെറ വസതിയിൽ എത്തി പ്രാർത്ഥനകൾ നടത്തുകയും അനുശോചനം രേഖപ്പെടുത്തുകയും ചെയ്തു. രാഷ്ട്രീയ സാമുദായിക നേതാക്കൻമാരും വിവിധ സ്ഥാപനങ്ങളുടെ പ്രതിനിധികളും മൃതദേഹം സന്ദർശിച്ച് അന്തിമോപചാരങ്ങൾ അർപ്പിച്ചു.

ബഹു. അച്ചൻ മലങ്കരസഭാ വർക്കിംഗ്കമ്മററി അംഗം, മാനേജിംഗ്കമ്മററി അംഗം, കൊല്ലം മെത്രാസനസെക്രട്ടറി, തഴക്കര ഹൈസ്കൂൾ ഹെഡ്മാസ്ററർ, അടൂർ സെൻറ് സിറിൽസ് കോളജ് ട്രഷറർ തുടങ്ങി വിവിധ നിലകളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്.



## ബർശ്ലോമ്മാ റമ്പാൻ

ചെങ്ങമനാട് ബേതലഹേം ആശ്രമാംഗം വന്ദ്യദിവ്യശ്രീ ബർശ്ലോമ്മാ റമ്പാൻ (63) ജൂൺ 27–ാംതീയതി കങ്ങഴ ആസ്പത്രിയിൽവച്ച് നിര്യാതനായി. ശവസംസ്ക്കാരം 28–ാംതീയതി ആശ്രമ സെമിത്തേരിയിൽ പരിശുദ്ധ ബാവാതിരുമനസ്സിലെ പ്രധാനകാർമ്മികത്വത്തിലും മാത്യൂസ് മാർ എപ്പിപ്പാനിയോസ്, സഖറിയാ മാർ അന്തോനിയോസ് എന്നീ തിരുമേനിമാരുടെയും റമ്പാൻമാരുടെയും, സന്യാസസമൂഹത്തിലെ മററ് അംഗങ്ങളുടെയും അനേകം വൈദികരുടെയും സഹകരണത്തിലും ഒരു വലിയജനക്കൂട്ടത്തിൻെറസാന്നിദ്ധ്യത്തിലും നടത്തി. ബഹുമാനപ്പെട്ട റമ്പാച്ചൻ ദീർഘകാലം ഓതറ സെൻറ്ജോർജ് ദയറാ സുപ്പീരിയറായും മാവേലിക്കര, കററാനം, കായംകുളം, പത്തിച്ചിറ മുതലായ പള്ളികളിൽ വികാരിയായും സേവനം അനുഷ്ടിച്ചിട്ടുണ്ട്. ഇടനാട് തയ്യിൽ കുടുംബാംഗമാണ് റമ്പാച്ചൻ.

## തോമസ്കത്തനാർ

കൊട്ടാരക്കര കിഴക്കേടത്ത് കുരുമ്പേലിൽ തോമസ്കത്തനാർ (85) ജൂൺ 26–ാംതീയതി നിര്യാതനായി. ശവസംസ്ക്കാരം 27–ാംതീയതി ഗീവർഗീസ് മാർ ദീയസ്ക്കോറോസ് മാത്യൂസ് മാർ എപ്പിപ്പാനിയോസ് എന്നീ തിരുമേനിമാരുടെ പ്രധാന കാർമ്മികത്വത്തിൽ ഉളനാട് സെൻറ് ജോർജ് പള്ളിയോട് ചേർന്നു തയ്യാറാക്കിയ കല്ലറയിൽ നടത്തി. കോട്ടപ്പുറം, പടിഞ്ഞാറെ തെരുവ്, ഉളിയനാട്, ഐപ്പള്ളൂർ, ഇളമ്പൽ, പെരുങ്കുഴി തുടങ്ങിയ ഇടവകകളിൽ ബഹുമാനപ്പെട്ട അച്ചൻ സേവനം അനുഷ്ടിച്ചിട്ടുണ്ട്.



## കാതോലിക്കാദിനപിരിവ് സ്വീകരണം

1991–92–ലെ കാതോലിക്കാദിനപ്പിരിവ് ഭദ്രാസനാടിസ്ഥാനത്തിൽ താഴെപ്പറയുന്ന സ്ഥലങ്ങളിൽവച്ച് പ. ബാവാ തിരുമനസുകൊണ്ട് നേരിട്ട് സ്വീകരിക്കുന്നതാണ്.

| | | | | | |
|---|---|---|---|---|---|
| തിരുവനന്തപുരം ഭദ്രാസനം | ജൂലൈ | 17, | 11 | A.M. | കുണ്ടറ സിമ്മനാരി |
| കൊല്ലം | ,, | 18 | 11 | ,, | സെ. മേരീസ് പള്ളി, കണ്ണനാകോട് അടൂർ |
| കോട്ടയം | ,, | 19 | 2.30 | P.M. | മാർ ഏലിയാ കത്തീഡ്രൽ, കോട്ടയം |
| കണ്ടനാട്, കൊച്ചി, അങ്കമാലി | ,, | 22 | 11 | A.M. | സെ. മേരീസ് പള്ളി, എറണാകുളം |
| കുന്നംകുളം | ,, | 22 | 4 | P.M. | കുന്നംകുളം അരമന |
| മലബാർ | ,, | 23 | 11 | A.M. | സെ. ജോർജ് കത്തീഡ്രൽ, കോഴിക്കോട് |
| സുൽത്താൻബത്തേരി | ,, | 24 | 11 | ,, | സെ. മേരീസ് കത്തീഡ്രൽ, സുൽത്താൻബത്തേരി |
| തുമ്പമൺ | ,, | 26 | 11 | ,, | ബേസിൽ അരമന, പത്തനംതിട്ട |
| ചെങ്ങന്നൂർ | ,, | 30 | 10.30 | ,, | ബഥേൽ അരമന, ചെങ്ങന്നൂർ |
| നിരണം | ,, | 30 | 2.30 | P.M. | ബഥനി അരമന, തിരുവല്ല |

## സപ്തതി ആഘോഷിച്ചു



കണ്ടനാട്– സ്ലീബാദാസ സമൂഹം ജനറൽ സെക്രട്ടറി വെരി. റവ. ടി. വി. ഫീലിപ്പോസ് കോർ എപ്പിസ്കോപ്പായുടെ 70–ാമതു ജൻമദിനം ജൂൺ 17–ാംതീയതി കണ്ടനാട് കർമ്മേൽ ദയറായിൽവച്ച് ആഘോഷിച്ചു. അന്നേദിവസംരാവിലെ പരിശുദ്ധ കാതോലിക്കാബാവാ തിരുമേനി വി. കുർബാന അർപ്പിച്ചു. തുടർന്നുനടന്ന അനുമോദന ചടങ്ങിൽ തിരുമേനി ആദ്ധ്യക്ഷം വഹിക്കയും ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ സഖറിയാ മാർ അന്തോണിയോസ് എപ്പിസ്കോപ്പാ, ഫാദർ ജോസഫ് വെണ്ടറപ്പള്ളി, ഫാദർ കെ. ജെ. കുര്യാക്കോസ്, ഫാദർ ടി. പി. ഏലിയാസ്, ഫാദർ കെ. ടി. ഫിലിപ്പ്, ശ്രീ. ഇ. പി.സാബു, സിസ്ററർ സൂസൻ കുരുവിള എന്നിവർ ആശംസകൾ നേർന്നുകൊണ്ടു സംസാരിക്കയും ചെയ്തു.

ഫീലിപ്പോസ് കോർ എപ്പിസ്കോപ്പായുടെ മറുപടി പ്രസംഗത്തെ തുടർന്ന് സപ്തതിയുടെ ഭാഗമായി നിർദ്ധനരായ 70 സ്ത്രീപുരുഷൻമാർക്ക് കോടിവസ്ത്രങ്ങൾ വിതരണം ചെയ്തു.

ഫാദർ ഗീവർഗീസ് മാത്യു സദസ്സിനു സ്വാഗതം ആശംസിച്ചു. ഫാദർ എം. ടി. ശമുവേൽ കൃതജ്ഞത പറഞ്ഞു.

## നെയിം സ്ലിപ്പുകൾ സൗജന്യം

മതിയായ സ്ററാമ്പൊട്ടിച്ച കവർ സഹിതം എഴുതുക.

JOSE A. V., Gospel for Kerala
Post Box 202, Kollam–691 001

## വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് എൻഡോവ്മെൻറ് ഫണ്ട്

വട്ടശ്ശേരിൽ മാർ ഗീവർഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസിലെ സ്മാരകമായി ഏർപ്പെടുത്തിയിട്ടുള്ള എൻഡോവ്മെൻറിൽനിന്ന് കോളജിൽ പഠിക്കുന്ന സാമ്പത്തികമായി ഞെരുക്കമുള്ള കുടുംബങ്ങളിലെ കുട്ടികളിൽനിന്ന് അപേക്ഷകൾ ക്ഷണിച്ചിരുന്നു. ഈ വർഷം കോളജുകൾ താമസിച്ചു തുറക്കുന്നതിനാൽ കോളജിൽനിന്ന് സർട്ടിഫിക്കേററു ലഭിക്കുന്നതിന് താമസം നേരിട്ടിരിക്കുന്നതുനിമിത്തം അപേക്ഷിക്കേണ്ട തീയതി ജൂലൈ 30 വരെ നീട്ടിയിരിക്കുന്നു. സാമ്പത്തികസഹായത്തിന് അർഹതയുള്ളവർ അപേക്ഷാഫാറത്തിന് സെക്രട്ടറി., വട്ടശേരിൽ മാർ ദീവന്നാസ്യോസ് എൻഡോവ്മെൻറ് ഫണ്ട്, പി. ഒ. ബോക്സ് 98, കോട്ടയം–686001 എന്ന മേൽവിലാസത്തിൽ എഴുതുക.

*  *  *

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



താമസിച്ചതിനു
ക്ഷമാപണം

*  *



Inserted by

Y. JOY & FAMILY
SHARJAH.

*  *  *

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

## രണ്ടാം ചരമ വാർഷികം

23-7-1991



 റ്റി. റ്റി. തോമസ്
മദ്രാസ്

*ഇന്നുമുതൽ കർത്താവിൽ മരിക്കുന്ന മൃതന്മാർ ഭാഗ്യവാന്മാർ, അവർ തങ്ങളുടെ പ്രയത്നത്തിൽനിന്ന് വിശ്രമിക്കേണ്ടതാകുന്നു.*

*വെളിപാട് 14 : 13*

INSERTED BY

Mrs. Ammini Thomas, Lalu Thomas & Tony Thomas

Printed and published by Rev. Fr. T.G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam - 38
Chief Editor : Rev. Dr. Jacob Kurian